# ദേവീമാഹാത്മ്യം

## (പദ്യപരിഭാഷ)

## കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ



## കുഞ്ഞിക്കുട്ടൻ തമ്പുരാൻ

കവി, പണ്ഡിതൻ, ഗദ്യകാരൻ, വിമർശകൻ, ചരിത്രഗവേഷകൻ. 1865-ൽ കൊടുങ്ങല്ലൂർ കോവിലകത്തു ജനിച്ചു. പിതാവ് വെൺമണി നമ്പൂതിരിപ്പാട്. മാതാവ് കുഞ്ഞിപ്പിള്ള തമ്പുരാട്ടി. വ്യാകരണം, തർക്കം, ജ്യോതിഷം എന്നിവ അഭ്യസിച്ചു. ദ്രുതകവനത്തിൽ അദ്വിതീയനായിരുന്നു. ഇരുപത്തിരണ്ടാമത്തെ വയസ്സിൽ കവിഭാരതം രചിച്ചു. മഹാഭാരതത്തിന്റെ മലയാള വിവർത്തനം അദ്ദേഹത്തിന്റെ ഒരു മികച്ച സംഭാവനയാണ്. 1913-ൽ നിര്യാതനായി.

ചില കൃതികൾ:

കഥ: കാട്ടുകൃഷി, മേനോൻ കുശവനായത് തുടങ്ങിയവ

പരിഭാഷ: ആശ്ചര്യചൂഡാമണി(നാടകം), വിക്രമോർവ്വശീയം(നാടകം)

# ദേവീമാഹാത്മ്യം

## ഭാഷാ.

ഹരി: ശ്രീ ഗണപതയെ നമ:
അവിഘ്നമസ്തു
ശ്രീമഹാദേവ്യൈനമ:

1. [തപംചെയ്യും മഹാഭാഗമാർക്കണ്ഡേയർഷിതന്നൊടായ്
ചോദ്യംചെയ്താൻ വ്യാസശിഷ്യൻ മഹാതേജസ്വിജൈമിനി.

2. ഇച്ചരാചരലോകത്തിൽ നിറയും ദേവിതന്നുടേ
അവതാരങ്ങളേച്ചൊൽക വിസ്തരിച്ചു മഹാമുനേ !]

ശ്രീമാർക്കണ്ഡേയൻ പറഞ്ഞു

3. സാവർണ്ണിസൂര്യതനയനെട്ടാമൻമനുതന്നുടേ
ഉൽപ്പത്തിയേച്ചൊല്ലുവൻ ഞാൻ വിസ്തരിച്ചതു കേൾക്കുക.

4. സാവർണ്ണിഭാനുവിൻ പുത്രനാമഹാഭാഗനാം നൃപൻ
മഹാമായാനുഭാവത്താൽ മനുവായതു കേൾക്കുക.

5. സ്വരോചിഷന്തരേമുന്നം ചൈത്രവംശേ പിറന്നവൻ
കേളിയേറുന്നസുരഥൻ രാജാവായ്മന്നിനൊക്കെയും

6. തന്മക്കളേപ്പോലെ ലോകം നന്നായ്കാക്കുമവന്നഹോ
കോലാവിദ്ധ്വംസിഭൂപന്മാർ വന്നൂവൈരികളായ്പരം

7. പോർചെയ്താനവരോടേറ്റമുഗ്രശിക്ഷകലർന്നവൻ
അൽപന്മാരാകിലും കോലാവിദ്ധ്വംസികൾ ജയിച്ചുതേ.

8. അന്നാപ്രബലശത്രുക്കളാക്രമിച്ചോരവൻ പുന:
അപ്പോൾതൻപുരിയിൽപ്പുക്കൂതൻദേശപതിനായിനാൻ

9. ബലംവിട്ടെഴുമാംബ്ഭൂപൻതന്റെ കോശബലങ്ങളെ
ഹരിച്ചാർ ബലമേറുന്ന ദുർമ്മന്ത്രികൾ ദുരാഗ്രഹാൽ.

10. പിന്നെനായാട്ടെന്നനാട്യാൽ സ്വാമിത്വംപോയൊരാനൃപൻ
ഒറ്റയ്ക്കൊരശ്വത്തിൽക്കേറിപ്പുക്കാൻ ഗഹനകാനനം.

11. അവൻകണ്ടാനങ്ങുശാന്തവ്യാഘ്രാദിമൃഗസങ്കുലം
മുനിശിഷ്യോജ്വലം പാരം വസിഷ്ഠർഷീശ്വരാശ്രമം.

12. അങ്ങുമിങ്ങും നടന്നുംകൊണ്ടാമുനിപ്രവരാശ്രമേ
തെല്ലുകാലം വസിച്ചാനാമുനിസൽകൃതനായവൻ.

13. ചിന്തിച്ചാനപ്പൊഴങ്ങേവം മമതാകൃഷ്ടഹൃത്തവൻ
മൽപ്പൂർവ്വന്മാർ പണ്ടുകാത്താപ്പുരമെന്നെ വെടിഞ്ഞുപോയ്.

14. മൽഭൃത്യന്മാരസത്തുക്കൾ ധർമ്മത്താലതുകാക്കുമോ
എപ്പോഴും നീരെഴുംശൂരനെന്റെ ഹസ്തികുലോത്തമൻ.

15. എൻവൈരികൾക്കുവശനായെന്തോന്നനുഭവിപ്പതും
മാനാന്നവിത്തത്താൽ നിത്യം മുൻപെൻസേവകരായവർ.

16. ഇപ്പോളന്യമഹീപാലസേവചെയ്യുന്നു നിശ്ചയം
[എന്റെ ഭാര്യവരാരോഹപുത്രനത്യന്തശോഭനൻ.

17. പെണ്ണുങ്ങളപ്സരസ്സോക്കും വിണ്ണൊക്കും വീടശേഷവും
ദുർവ്വ്യയക്കാരവർ സദാപാരം ചിലവുചെയ്കയാൽ.

18. ഞാൻ ഞെരുങ്ങിശേഖരിച്ചാബ്ഭണ്ഡാരം ശൂന്യമായ്വരും
ഇതുമിപ്പടിതാൻ മറ്റുപലതും പാർക്കുമാനൃപൻ.

19. വിപ്രാശ്രമസമീപത്തിൽക്കണ്ടാനങ്ങൊരു വൈശ്യനെ
ചോദിച്ചു രാജാവവനോടാരുനീ വന്നതെന്തുവാൻ.

20. ശോകത്താൽ ദുർമ്മനസ്സാണങ്ങെന്നുതോന്നുന്നതെന്തിനാൽ
അബ്ഭൂപൻ പ്രണയംമൂലമിത്ഥം ചൊന്നതു കേട്ടവൻ.

21. വിനയത്താൽ താണു വൈശ്യൻ ചൊന്നാൻ നൃപനൊടുത്തരം
സമാധിയെന്നു ചൊൽക്കൊണ്ടവൈശ്യൻ ഞാൻ ധനിവംശജൻ

22. ദുഷ്ടഭാര്യാത്മജന്മാരുതള്ളിയെന്നെധനാഗ്രഹാൽ
ഭാര്യാബന്ധുക്കൾ സർവ്വസ്വംഹരിച്ചാട്ടിക്കളഞ്ഞഞാൻ.

23. ദരിദ്രനായ് ദു:ഖിതനായണഞ്ഞേനീമഹാവനം
മക്കൾതൻ സുഖദു:ഖാദിയെന്തെന്നിങ്ങമരുന്നഞാൻ.

24. അറിയുന്നില്ല, ഭാര്യാസ്വബന്ധുവൃത്താന്തവും തഥാ
ഭവനത്തിലവർക്കിപ്പോൾ സുഖമോ ഹന്ത! ദു:ഖമോ. ശിഷ്ടന്മാരോമ
ത്സുതന്മാർ ദുഷ്ടന്മാരോ നിനയ്ക്കുകിൽ

രാജാവുചോദിച്ചു.

25. പുത്രദാരാദികൾ ധനം ഹരിച്ചാട്ടിക്കളഞ്ഞനീ
അവരിൽപ്പിന്നെയും സ്നേഹമുൾക്കൊണ്ടീടുന്നതെന്തഹോ.

വൈശ്യൻ പറഞ്ഞു

26. ഞങ്ങളെപ്പറ്റിയങ്ങുന്നു ചൊന്നതിങ്ങിനെതാനിത്
നിഷ്ഠുരത്വം മന്മനസ്സിൽ തട്ടുന്നില്ലെന്തുചെയ്‌വുഞാൻ.

27. അച്ഛൻപതിസ്വജനമെന്നിഷ്ടംവിട്ടു ധനാഗ്രഹാൽ
തള്ളിക്കളഞ്ഞൊരവരിൽത്താനുള്ളിൽ സ്നേഹമുണ്ടുമേ.

28. ഇതെന്തെന്നറിയും ഞാനുമറിയുന്നില്ലവന്മതേ!
എന്നുള്ള ഗുണദുർബന്ധുസ്നേഹാൽ താഴുന്നതെന്തിത്.

29. തെളിവില്ലുള്ളിൽ നിശ്വാസമുണ്ടിനിക്കവർമൂലമായ്
സ്നേഹംവിട്ടവരിൽ ക്രൂരമല്ലെന്നുള്ളെന്തുചെയ്‌വുഞാൻ.

മാർക്കണ്ഡേയൻ പറഞ്ഞു.

30. ഭാഗുരിദ്വിജ! പിന്നീടീവൈശ്യനായസമാധിയും
അപ്പാർത്ഥിവേന്ദ്രനുംകൂടിച്ചെന്നാരാമുനിസന്നിധൗ.

31. യഥാശാസ്ത്രം യഥായോഗ്യമുപചാരങ്ങൾ ചെയ്തുടൻ
ഇരുന്നു വൈശ്യഭൂപന്മാർ ചില വാർത്തകൾ ചൊല്ലിനാർ.

രാജാവു പറഞ്ഞു.

32. ഭഗവൻ! ഞാനൊന്നുചോദിക്കുന്നേനതരുൾചെയ്യണം
ഉറപ്പൊട്ടും പെടാതുള്ളെന്നുള്ളിലെ ദു:ഖമെന്തിത്.

33. അജ്ഞന്റെമട്ടുവിദ്വാനാംമമരാജ്യാംഗമൊക്കെയും
എന്റെയെന്നൂഴിപോയാലും തോന്നാനെന്തുമുനീശ്വര !.

34. കളത്രപുത്രമിത്രങ്ങൾ ഭൃത്യന്മാരിവർ നിന്ദയാൽ
തള്ളിക്കളഞ്ഞിട്ടുമിന്നവരിൽ സ്നേഹമേറ്റവും.

35. ഇവനേവം തഥാ ഞാനും രണ്ടാളും ബഹുദു:ഖികൾ
ദോഷംകണ്ടിട്ടുമാവസ്തുവെന്റെയാണെന്നുറപ്പവർ.

36. ജ്ഞാനമുള്ളോരു ഞങ്ങൾക്കുമെന്തീമോഹം മഹാമുനേ!
ജനിക്കുമിവനും ജ്ഞാനാന്ധ്യത്താൽ മൂഢതയുണ്ടിത്.

ഋഷി (വസിഷ്ഠൻ) പറഞ്ഞു.

37. വിഷയങ്ങളിലെ ജ്ഞാനം ജന്തുക്കൾക്കുണ്ടശേഷവും
ആ ജ്ഞാനവും മഹാഭാഗ! പലമാതിരിയിങ്ങിനെ.

38. ജന്തുക്കൾ പകലന്ധങ്ങൾ ചിലരന്യങ്ങൾ രാത്രിയിൽ
രാത്രിയും പകലും തുല്യദൃഷ്ടിയുള്ളവയായ് ചിലർ

39. സത്യജ്ഞാനികൾ മർത്ത്യന്മാർ മർത്ത്യന്മാർ മാത്രമല്ലഹോ
എല്ലാം ജ്ഞാനികളാണല്ലോ പശുപക്ഷിമൃഗാദികൾ.

40. മനുഷ്യർക്കുണ്ടു ശാസ്ത്രത്താൽ ജ്ഞാനം ജന്തുവിനില്ലിത്
ഈ രണ്ടുപേർക്കും സദൃശം വിജ്ഞാനം ഭക്ഷണാദിയിൽ.

41. താൻതിന്നേക്ഷുത്തടങ്ങൂയെന്നറിവുള്ളിപ്പതത്രികൾ
ക്ഷുൽബ്ബാധപൂണ്ടും നൽകുന്നൂ കുഞ്ഞുങ്ങൾക്കിതഭക്ഷണം.

42. എന്നാൽ പ്രത്യുപകാരാർത്ഥമല്ലോ മക്കളിലാഗ്രഹം
മർത്യന്മാർക്കു നരശ്രേഷ്ഠ ! കാണുന്നില്ലേ ഭവാനിത്

43. എങ്കിലും സംസാരിക്കുന്നൂ മഹാമായാതിവൈഭവാൽ
ഇതെന്റെയെന്ന ചുഴിയുള്ള ജ്ഞാനക്കുണ്ടിൽ വീണിവർ.

44. അതിനാൽ വിസ്മരിക്കേണ്ടിങ്ങീശനാം ഹരിതന്നുടേ
യോഗനിദ്രമഹാമായ മോഹിപ്പിയ്ക്കുന്നു പാരിടം.

45. അദ്ദേവിയാം ഭഗവതിമഹാമായ, ബലത്തിനാൽ
വലിച്ചേകുന്നു മോഹത്തിന്നറിവുള്ളവർ ചിത്തവും.

46. സൃഷ്ടിച്ചീടുന്നു മുപ്പാരും ചരാചരജഗത്തവൾ
തെളിഞ്ഞിവൾ വരം നൽകി ലോകർക്കേകുന്നു മുക്തിയേ.

47. മോക്ഷംനൽകുമനാദ്യന്തവിദ്യയും ബന്ധഹേതുവാം
അവിദ്യയും, സർവ്വനാഥനാഥയാമവൾതാൻ ദൃഢം.

രാജാവു ചോദിച്ചു.

48. ഭഗവാനേ! മഹാമായയെന്നങ്ങോതും മഹേശ്വരി
ഏതാണെങ്ങിനെയുണ്ടായീവിപ്ര ! തൽക്കർമ്മമെങ്ങിനെ.

49. അദ്ദേവിതൻ ജന്മരൂപപ്രഭാവങ്ങളശേഷവും
ബ്രഹ്മജ്ഞശ്രേഷ്ഠനാമങ്ങുന്നോതിക്കേൾപ്പാൻ മമാഗ്രഹം.

ഋഷി പറഞ്ഞു.

50. നിത്യതാൻവിശ്വമയിയാമവൾ തീർത്തിതൊക്കെയും
എങ്കിലും കേൾക്കുകവൾതൻ ജന്മങ്ങൾ പലതോതുവൻ.

51. എപ്പോൾ പ്രത്യക്ഷമാകുന്നു ദേവകാര്യാർത്ഥമായവൾ
അപ്പോളിങ്ങു ജനിച്ചാളെന്നോതുന്നൂ നിത്യയാകിലും.

52. ജഗത്തൊരാഴിയാം കൽപാന്തത്തിൽ ഭോഗീന്ദ്രമെത്തയിൽ
പ്രഭുവാം ഭഗവാൻ വിഷ്ണു സേവിച്ചാൻ യോഗനിദ്രയെ.

53. അപ്പോൾ വിഷ്ണുശ്രോത്രമലാലുണ്ടായ് രണ്ടുഗ്രമൂർത്തികൾ
മധുകൈടഭദൈത്യന്മാർ ചെന്നാർ വിധിവധത്തിനായ്.

54. വിഷ്ണുനാഭിസരോജത്തിൽ മേവും ബ്രഹ്മാപ്രജാപതി
ആ ദൈത്യക്രൗര്യവും വിഷ്ണുസ്വാപവും തത്ര കണ്ടുടൻ.

55. മനസ്സിരുത്തിനിന്നേറ്റം വിഷ്ണുനിദ്രയെ വിട്ടിടാൻ
വിഷ്ണുനേത്രത്തിൽ വാഴുന്നായോഗനിദ്രയെ വാഴ്ത്തിനാൻ.

56. "രക്ഷാന്തദേ! ഭഗവതി! ജഗദ്ധാത്ര്യഖിലേശ്വരി !
മഹാതേജസ്വിയാം വിഷ്ണുതൻ നിദ്രേ! തവവന്ദനം.

57. നീസ്വാഹ, നീസ്വധ, വഷൾക്കാരം, നീസ്വരൂപിണി.
സുധനീ, ത്യക്ഷരേ! നിത്യേ! മാത്രമൂന്നായി നിൽപവൾ.

58. നിത്യാനുച്ചാര്യയായർദ്ധമാത്രയായി വിശേഷത:
നിൽക്കുന്നുനീ, നീ സാവിത്രീദേവി! നീ ജനനീപരാ.

59. ഈജ്ജഗത്തൊക്കെയും തീർത്തും ധരിച്ചും കാത്തുമങ്ങിനെ
ഒടുവിൽദ്ദേവി നീതന്നെ സംഹരിക്കുന്നു സർവ്വദാ.

60. ഈജ്ജഗത്തിന്റെ സൃഷ്ടിസ്ഥിത്യന്തകാലങ്ങളിൽ തഥാ
സൃഷ്ടിനീ, രക്ഷനീതന്നെ സംഹാരം നീ ജഗന്മയി!

61. മഹാവിദ്യ, മഹാമായ, മഹാമേധ, മഹാസ്മൃതി
മഹാമോഹയുമങ്ങുന്നു മഹാദേവി! മഹാസൂരി!

62. ഗുണത്രയംകൊണ്ടൂഹിയ്ക്കും സർവ്വപ്രകൃതി നീ ശിവേ!
കാളരാത്രിമഹാരാത്രിമോഹരാത്രി ഭയങ്കരി.

63. [രാത്രിയഞ്ചെന്നു ചൊല്ലുന്നു നീതാനോ ക്ലേശനാശിനി!]
ശ്രീനി, യ്യീശ്വരി, നീ, ഹ്രീനി, നിശ്ചയാത്മികബുദ്ധിനീ.

64. നീതാൻ ലജ്ജാ, പുഷ്ടി, തുഷ്ടി, ശാന്തി, ക്ഷാന്തികളും തഥാ
വാൾ, ശൂലം, തല, വില്ല, മ്പു, മുസൃൺഠി, പരിഘം, ഗദ.

65. ശംഖ, ചക്രങ്ങളേവം, പത്തായുധം നീ ധരിപ്പവൾ
സൗമ്യനീക്രൂരതരനീസർവ്വസൗമ്യാതി സുന്ദരീ.

66. നീതാൻപരാപരങ്ങൾക്കുപരമാപരമേശ്വരീ
സദസദ്രൂപമായെന്തുണ്ടതിന്റെ സമസ്തവും.

67. ശക്തിയാമങ്ങയേസർവ്വാത്മികേ! വാഴ്ത്തുന്നതെങ്ങിനെ
ജഗൽസൃഷ്ടിസ്ഥിതിലയംചെയ്യും ദൈത്യാരിതന്നെയും.

68. നിദ്രാന്ധനാക്കിടും നിന്നെ സ്തുതിപ്പാനെവനീശ്വരൻ
ഞാൻ, വിഷ്ണു, ശിവനീങ്ങൾക്കീവണ്ണം ദേഹബന്ധനം.

69. ഉണ്ടാക്കിവിലസും നിന്നെസ്തുതിപ്പാനാരുശക്തിമാൻ
ഇയ്യുൽകൃഷ്ടസ്വപ്രഭാവങ്ങളാൽ സംസ്തുതയായനീ.

70. മധുകൈടഭദുർദ്ധർഷാസുരമോഹിനിയാകണം
ജവാൽജഗത്സ്വാമിയായ മുകുന്ദനെയുണർത്തണം
ഈ മഹാദൈത്യഘാതത്തിന്നിവനറിവുമേകണം."

ഋഷി പറഞ്ഞു.

71. മധുകൈടഭഘാതത്തിന്നായ് കൃഷ്ണനെയുണർത്തുവാൻ
ബ്രഹ്മാവേവം സ്തുതിച്ചൊരുതാമസീദേവിയക്ഷണം.

72. വിഷ്ണുതൻ കൺമുഖം മൂക്കുകൈകാൽ മാറുമനസ്സിവ
വിട്ടവ്യക്തജനാം ബ്രഹ്മൻ കാണുമാറവൾ മേവിനാൾ.

73. ഏകാർണ്ണവത്തിൽപ്പാമ്പാകും മെത്തമേൽനിന്നു മാധവൻ
നിദ്രവിട്ടെഴുനീറ്റിട്ടുകണ്ടാനവരെയും പുന:

74. കോപാൽ ചുവന്ന കണ്ണൊത്തുവിധിഹിംസിയ്ക്കുപോമവർ
മധുകൈടഭദുഷ്ടന്മാർ വീര്യവിക്രമശാലികൾ.

75. വിഭുവാം വിഷ്ണുഭഗവാനേറ്റു പിന്നെബ്ഭുജായുധൻ
അയ്യായിരം വത്സരങ്ങളവരോടടരാടിനാൻ.

76. മഹാമായവിമോഹിപ്പിച്ചതിശക്ത്യാമദിച്ചവർ
വരം ഞങ്ങൾ തരാം വാങ്ങുകെന്നു വിഷ്ണുവോടോതിനാർ.

ശ്രീഭഗവാൻ പറഞ്ഞു.

77. നിങ്ങൾ തോഷിയ്ക്കിലോ രണ്ടുപേരുംമേവദ്ധ്യരാകണം
വേറെവരംകൊണ്ടെന്താണിങ്ങിതേവേണ്ടു വരം മമ.

ഋഷി പറഞ്ഞു.

78. ഈവണ്ണം വഞ്ചിതന്മാരാമവർ മന്നൊക്കെ വെള്ളമായ്
കണ്ടിട്ടു ചൊല്ലിനാർ വിഷ്ണുഭഗവാനോടു തൽക്ഷണം.

79. നിൻപോരാൽ ഞങ്ങൾ തോഷിച്ചു ഞങ്ങൾതൻ നല്ല മൃത്യുനീ
ഞങ്ങളെക്കൊൽക വെള്ളത്തിൽ മുങ്ങാത്തുലകിൽ വെച്ചുനീ.

80. അതാവാമെന്നു ഭഗവാൻ ശംഖചക്രഗദാധരൻ
തുടമേൽവെച്ചവർകൾതൻ തലചക്രേണവെട്ടിനാൻ.

81. ആക്കൈടഭമധുദ്ധ്വംസംചെയ്തിട്ടു ഭഗവാൻ ഹരി
തീർത്താനവ്യക്തോത്ഭവനാം ബ്രഹ്മാവിൻ ഘോരമാം ഭയം.

82. [അവർ മേദസ്സുകൊണ്ടൂഴികൽപിച്ചാൻ വിഷ്ണുഭൂപതേ !
ഉണ്ടായിയതുകൊണ്ടൂഴിയ്ക്കേവം 'മേദിനി'യെന്നുപേർ]

83. ബ്രഹ്മാവുതാൻ വാഴ്ത്തുകയാൽജ്ജനിച്ചാളവളിങ്ങിനെ
ഇദ്ദേവിതൻ പ്രഭാവം കേളിനിയും നിന്നോടോതുവൻ.

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ മധുകൈടഭവധമെന്ന
**ഒന്നാമദ്ധ്യായം കഴിഞ്ഞു**
********************

# രണ്ടാമദ്ധ്യായം

ഋഷി പറഞ്ഞു.

1. തികച്ചുനൂറ്റാണ്ടുണ്ടായ്പണ്ടമരാസുരസംഗരം
മഹിഷൻ ദൈത്യപതിയന്നമർത്ത്യേന്ദ്രൻ പുരന്ദരൻ.

2. ഊക്കേറും ദൈത്യർ തോൽപിച്ചാരന്നു വാനവർസേനയെ
എല്ലാദ്ദേവകളേയും വെന്നിന്ദ്രനായ്മഹിഷാസുരൻ.

3. പ്രജേശനാം ബ്രഹ്മനെ മുമ്പാക്കിത്തോറ്റോരു ദേവകൾ
മുക്കണ്ണനും കണ്ണനുമുള്ളിടത്തിലുടനെത്തിനാർ.

4. വിണ്ണോർക്കേറ്റംതോലിചേർത്തമഹിഷാസുരചേഷ്ടിതം
   ഉണ്ടായമട്ടുചൊന്നാരങ്ങവരോടു സുധാശികൾ.

5. ഇന്ദ്രാഗ്നിവായുചന്ദ്രാർക്കപാശികാലാധികാരവും
   അവൻതന്നെ വഹിക്കുന്നു മറ്റുള്ളന്യാധികാരവും.

6. ദുഷ്ടനാമഹിഷൻ വിണ്ണിൽനിന്നു തള്ളിയ ദേവകൾ
   കൂട്ടമായൊക്കെ മർത്ത്യന്മാർപോലെ വാഴുന്നു പാർത്തലേ.

7. ശരണാഗതരായ് ഞങ്ങളിദ്ദൈക്യോദന്തമൊക്കെയും
   ചൊല്ലി;നിങ്ങൾ നിനച്ചാലുമവനെക്കൊല്ലുവാൻവഴി

8. ദേവന്മാർചൊന്നതേവംകേട്ടീശനും മധുവൈരിയും
   ഭ്രുകുടീകുടിലാസ്യന്മാരായിക്കോപിച്ചു തൽക്ഷണം

9. ഏറ്റം കോപിച്ച ചക്രീശബ്രഹ്മാസ്യങ്ങളിൽനിന്നുടൻ
   വെവ്വേറെയുണ്ടായോരോരോ തേജസ്സുകൾ മഹത്തുകൾ.

10. മറ്റുള്ളിന്ദ്രാദിദേവന്മാർ മെയ്യിൽനിന്നും മഹസ്സുകൾ
    വലുതായുത്ഭവിച്ചിട്ടതൊന്നിച്ചൊന്നായിസർവ്വവും.

11. ദിക്കൊക്കെ ജ്വാലതിങ്ങിക്കൊണ്ടേറ്റം തേജോൽക്കരത്തിനെ
    കത്തുന്ന കുന്നിനെപ്പോലെ കണ്ടാരങ്ങമൃതാശികൾ.

12. അതുലം സർവ്വഗീർവ്വാണദേഹജാതം മഹസ്സത്
    മുപ്പാർനിറഞ്ഞാഭപൂണ്ടങ്ങൊന്നായ് നിന്നൊരു നാരിയായ്.

13. അവൾതന്മുഖമുണ്ടായീശംഭുവിന്റെ മഹസ്സിനാൽ
    യമതേജസ്സിനാൽ കേശം, കൈകൾ വിഷ്ണുമഹസ്സിനാൽ.

14. സൗമ്യതേജസ്സിനാൽ കൊങ്ക, മദ്ധ്യമിന്ദ്രമഹസ്സിനാൽ
    ജംഘോരുപാശിമഹസാ, നിതംബം, ഭൂമിതേജസാ.

15. ബ്രഹ്മതേജസ്സിനാൽ തൃക്കാൽ, വിരലർക്കന്റെ തേജസാ
    വിത്തേശതേജസാനാസ, കരംഗുലിവസുത്വിഷാ.

16. ദന്തംപ്രജാപതികൾതൻ തേജസാ, നയനത്രയം
    അഗ്നിതേജസ്സിനാൽ, ഭ്രൂക്കളുണ്ടായ് സന്ധ്യാമഹസ്സിനാൽ.

17. കാറ്റിൻ തേജസ്സിനാൽ കാതു, മറ്റുദേവകൾതന്റെയും
ഓരോ തേജസ്സുകൊണ്ടേവമുണ്ടായ്‌വന്നു മഹേശ്വരി.

18. സർവ്വദേവമഹാതേജോജാതയാമവളേപ്പുന:
കണ്ടുമോദിച്ച മഹിഷദ്രോഹംപൂണ്ടുള്ള ദേവകൾ.

19. ശൂലത്തിൽനിന്നെടുത്തേകീശൂലം ദേവിയ്ക്കു ശങ്കരൻ
ചക്രത്തിൽനിന്നെടുത്തേകീ ചക്രം ദേവിയ്ക്കു മാധവൻ.

20. ശംഖംകൊടുത്തു വരുണൻ, വേലുനൽകി ഹുതാശനൻ
ബാണപൂർണ്ണേഷുധികളും വില്ലും മാരുതനേകിനാൻ.

21. വജ്രത്തിൽനിന്നെടുത്തേകീവജ്രമിന്ദ്രൻ സുരാധിപൻ
ഐരാവതത്തിന്മണിയുമായിരക്കണ്ണനേകിനാൻ.

22. കാലദണ്ഡം യമൻനൽകി, പാശം വരുണനേകിനാൻ
ബ്രഹ്മൻപ്രജേശ്വരൻനൽകീ കിണ്ടിയും ജപമാലയും.

23. രോമക്കുഴിയിലെല്ലം തൻപ്രഭനൽകീദിവാകരൻ
നല്ലവാളും പരിചയും കാലൻ ദേവിക്കു നൽകിനാൻ.

24. നൽപുതുപ്പട്ടുമമലഹാരവും ക്ഷീരസാഗരം
ദിവ്യമായശിരോരത്നം, വള, തോൾവള, കാതില.

25. ദിവ്യമായുള്ളർദ്ധചന്ദ്രംമിന്നീടും കാൽചിലമ്പുകൾ
കഴുത്തിൽ കെട്ടുവാൻവേണ്ടും വിശേഷപ്പെട്ടഭൂഷണം.

26. വിരലെല്ലാറ്റിലും കൽവെച്ചംഗുലീയങ്ങളെന്നിവ
വിശ്വകർമ്മാവവൾക്കേകീ കുഠാരമതിനിർമ്മലം.

27. മുറിയാച്ചട്ടയും നാനാരൂപാസ്ത്രങ്ങളുമങ്ങിനെ
തലമാറിവയിൽച്ചാർത്താൻ വാടാത്താപ്പത്മമാലയെ.

28. സമുദ്രം നൽകി ദേവിയ്ക്കായതിശോഭനപത്മവും
ഹിമവാൻവാഹനം സിംഹം നൽകിനാൻ ബഹുരത്നവും.

29. മദ്യമെല്ലായ്‌പോഴും തിങ്ങും പാനപാത്രത്തെ വിത്തപൻ
മഹാമണിയണിഞ്ഞീടും നാഗഹാരമവൾക്കഹോ.

30. ഈമന്നെടുക്കും സർവ്വാഹിനാഥൻ ശേഷൻ കൊടുത്തുതേ
സമ്മാനമായന്യദേവന്മാരും ഭൂഷായുധങ്ങളെ.

31. കൊടുത്തപ്പോൾ ദേവി വീണ്ടുമട്ടഹാസം മുഴക്കിനാൾ
ഘോരമാമവൾ നാദത്താൽ നഭസ്സൊക്കെ നിറഞ്ഞുതേ.

32. അളവറ്റതുകൊണ്ടേറ്റമുണ്ടായ്പാരം പ്രതിധ്വനി
കുലുങ്ങീ സർവ്വലോകങ്ങൾ, കലങ്ങീകടലൊക്കെയും.

33. കമ്പിച്ചുമന്നു, കുന്നെല്ലാം വിറച്ചു സതതം തദാ
ആസ്സിംഹവാഹിനിയൊടായ് ജയിയ്ക്കെന്നോതി ദേവകൾ.

34. ഭക്ത്യാമുനികൾ താന്നുംകൊണ്ടിവളേക്കൂപ്പിവാഴ്ത്തിനാർ
മുപ്പാരിളക്കംകണ്ടസ്രുശസ്രുപാണികളായുടൻ.

35. സന്നദ്ധസർവ്വസൈന്യന്മാരായെഴുന്നേറ്റു ദാനവർ
'ആ! ഇതെന്തെ'ന്നു കോപിച്ചു പറഞ്ഞു മഹിഷാസുരൻ.

36. സർവ്വദൈത്യന്മാരൊടൊത്താശബ്ദത്തിൻനേർക്കു പാഞ്ഞുതേ
മുപ്പാരിൽവിങ്ങും പ്രഭയും മാനംമുട്ടും കിരീടവും.

37. ഭൂമിതാഴ്ത്തും കാൽച്ചവിട്ടുംപൂണ്ടുനിൽക്കുന്ന ദേവിയെ
കണ്ടാനവൻദിക്കുമൂടുമോരായിരഭുജത്തൊടും.

38. പാതാളമൊക്കെയും ക്ഷോഭിപ്പിക്കും ജ്യാനിനദത്തൊടും
ശാസ്രാസ്രുബഹുവർഷത്താൽ ദിക്കൊക്കെക്കത്തിടുംവിധം.

39. പിന്നെപ്പോരുതുടർന്നാരദ്ദേവിയോടുസുരാരികൾ
മഹിഷാസുരസേനേശൻ ചിക്ഷുരാഖ്യൻ മഹാസുരൻ.

40. നാലംഗപ്പടയും മറ്റുമായ്നേർത്താൻ ചാമരാഖ്യനും.
ആറായിരപ്പത്തുതേരൊത്തുദഗ്രാഖ്യൻ മഹാസുരൻ.

41. നൂറുലക്ഷംതേരൊടൊത്തുയുദ്ധംവെട്ടി മഹാഹനു
അഞ്ചുകോടിത്തേരൊടൊത്തിട്ടസിലോമമഹാസുരൻ.

42. ഷഷ്ടിലക്ഷം തേരൊടൊത്തു പോർചെയ്താൻ ബാഷ്കളാസുരൻ
രഥകോടിഗജാശ്വൗഘബഹുസാഹസ്രസംയുതൻ.

43. ആ യുദ്ധത്തിൽപ്പൊരുതിനാനുഗ്രദർശനദാനവൻ
വിലാളനാമവാനഞ്ചുലക്ഷം തേരുകലർന്നുടൻ.

44. യുദ്ധംചെയ്താൻ രഥേഭാശ്വഗണത്തോടൊത്തു പിന്നെയും
മഹാസുരന്മാരന്യന്മാർ സംഖ്യകൂടാതെയുള്ളവർ.

45. ദേവിയോടൊരുമിച്ചിട്ടക്കാലത്തിൽപ്പൊരുതീടിനാർ
കോടികോടിസഹസ്രംതേർകാലാൾദന്തിതുരംഗമം.

46. ഇവയോടൊത്തുനിന്നാനായുദ്ധത്തിൽ മഹിഷാസുരൻ
ഉലയ്ക്ക, വേൽ, വാൾ, കോടാലി, തോമരം, പട്ടിശായുധം.

47. ഭിന്ദിപാലാഖ്യമിവയാൽ ദേവിയോടടരാടിനാർ
ചിലർ പാശംപ്രയോഗിച്ചാരന്യന്മാർ വേലുചട്ടിനാർ.

48. ആദ്ദേവിയേക്കൊല്ലുവാൻ വാൾകൊണ്ടേറ്റമവർ വെട്ടിനാർ
ആദ്ദേവിയാംചണ്ഡികയുമാശ്ശസ്രാസ്രങ്ങളേപ്പുന:

49. തന്നസ്രശസ്രവർഷത്താൽ കളിയാൽത്താൻ നുറുക്കിനാൾ
അനായാസമുഖീദേവി വിബുധർഷിസ്തുതേശ്വരി.

50. ശസ്രാസ്രങ്ങളെ വർഷിച്ചാൾ ദാനവേന്ദ്രതനുക്കളിൽ
ക്രോധാൽസടയിളക്കീട്ടാദ്ദേവീവാഹനകേസരി.

51. വങ്കാട്ടിൽ കാട്ടുതീപ്പോലെ നടന്നാൻ ദൈത്യസേനയിൽ
യുദ്ധംചെയ്യും ദേവിവിട്ട നിശ്വാസങ്ങൾ ഗണങ്ങളായ്

52. സംഭവിച്ചുടനേ ലക്ഷംലക്ഷമായ്പൊരുതീടിനാർ
പട്ടിശാഖ്യം, ഭിന്ദിപാലം, വാൾ, കോടാലി, യിവറ്റയാൽ.

53. അസുരപ്പടയെക്കൊന്നാർ ദേവീശക്ത്യതിവൃദ്ധിയാൽ
ഗണങ്ങൾ പടഹംകൊട്ടി ചിലർ ശംഖം മുഴക്കിനാർ.

54. മദ്ദളംകൊട്ടിനാരന്യന്മാരായുദ്ധമഹോത്സവേ
ഗദാസിശക്തിശൂലാദിവർഷംകൊണ്ടുടനീശ്വരി.

55. കൊന്നാൾ മഹാസുരന്മാരെ വളരെസ്സംഖ്യയെന്നിയേ
ദേവീഘണ്ടാസ്വനംകേട്ടുമോഹിച്ചസുരർ വീണുതേ.

56. പാശബദ്ധാസുരന്മാരെ വലിച്ചാൾ മന്നിലിട്ടവൾ
രണ്ടായ്പൊളിഞ്ഞു ദൈത്യന്മാർ ദേവീതീക്ഷ്ണാസിപാതനാൽ.

57. ഗദകൊണ്ടുചതഞ്ഞേറ്റം കിടന്നാർ ചിലരൂഴിയിൽ
ഉലയ്ക്കത്തല്ലേറ്റമേറ്റുചിലപേർ ചോരകക്കിനാർ.

58. ത്രിശൂലംകൊണ്ടു മാർകീറിച്ചിലർ വീണുമഹീതലേ
ശരവർഷംകൊണ്ടു പോരിൽ ചിലരേറ്റം നുറുങ്ങിനാർ

59. പ്രാണങ്ങളെയുപേക്ഷിച്ചു കുന്നൊക്കും ദേവവൈരികൾ
കൈമുറിഞ്ഞു ചിലർക്കന്യന്മാർക്കു കൺഠം മുറിഞ്ഞുപോയ്.

60. നടുവേകീറിയന്യന്മാർ പതിച്ചു തലപോയ്ച്ചിലർ
മഹാസുരന്മാരന്യന്മാർ വീണു കാലറ്റു ഭൂമിയിൽ.

61. പൊളിച്ചു ചിലരേദ്ദേവികാൽകൈകണ്ണൊറ്റയാംവിധം
തലപോയ്വീണൊരന്യന്മാർ കബന്ധാകൃതിപൂണ്ടുടൻ.

62. എഴുന്നേറ്റുത്തമാസ്രംപൂണ്ടീശയോടടരാടിനാർ
തൂർയ്യതാളത്തിനൊപ്പിച്ചാപ്പോരിൽ കൂത്താടിനാർ ചിലർ.

63. യുദ്ധംചെയ്താർ കബന്ധങ്ങൾ വാൾവേൽവൃഷ്ടിയെടുത്തവർ
ദേവിയോടായ് നിൽക്കനിൽക്കെന്നോതീട്ടന്യസുരാരികൾ.

64. ചത്തുവീണരഥാശ്വേഭമഹാസുരഗണത്തിനാൽ
ആമഹായുദ്ധമുണ്ടായ ഭൂമിഭാഗമഗമ്യമായ്.

65. ആഗ്ഗജാശ്വാസുരാനീകമദ്ധ്യത്തിൽകൂടെയങ്ങിനെ
ഒലിച്ചുവലുതായുള്ള ചോരപ്പുഴകളങ്ങുടൻ.

66. തീവയ്ക്കോൽത്തുറുവേപ്പോലെയാമഹാദൈത്യസേനയെ
ഭസ്മമാക്കി നശിപ്പിച്ചാൾ ക്ഷണംകൊണ്ടു മഹേശ്വരി.

67. വിറച്ചസടപൂണ്ടട്ടഹാസംചെയ്താമൃഗേന്ദ്രനും
ദൈത്യദേഹങ്ങളിൽജ്ജീവനുണ്ടോയെന്നങ്ങു നോക്കിനാൻ.

68. ദൈത്യന്മാരോടു പോർചെയ്താരങ്ങാദ്ദേവീഗണങ്ങളും
ഇതുകണ്ടലർവർഷിച്ചാർ മോദിച്ചു ദിവിദേവകൾ.

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ മഹിഷാസുരസൈന്യവധമെന്ന
**രണ്ടാമദ്ധ്യായം കഴിഞ്ഞു.**
*******************

# മൂന്നാമദ്ധ്യായം

ഋഷി പറഞ്ഞു.

1. ആസ്സൈന്യത്തേക്കൊന്നിടുന്നതുകണ്ടുകോപാൽ മഹാസുരൻ
   സേനേശൻ ചിക്ഷുരൻ ദേവിയോടു യുദ്ധത്തിനെത്തിനാൻ.

2. ദേവീദേഹത്തിലദ്ദൈത്യൻ വർഷിച്ചു ശരവൃഷ്ടിയാൽ
   കാർമേഘംമേരുശൃംഗത്തിൽ മഴപെയ്യുംകണക്കിനെ.

3. ദേവിപിന്നെക്കേളിയാൽത്താനവന്റെ ശരവൃഷ്ടിയെ
   മുറിച്ചശ്വങ്ങളേക്കൊന്നാൾ സൂതനേയും ശരങ്ങളാൽ.

4. വിൽമുറിച്ചാളുടൻ പൊക്കമേറും കൊടിമരത്തെയും
   വിൽമുറിഞ്ഞുള്ളവൻ മെയ്യിലെല്ലാമെയ്താൾ ശരങ്ങളെ.

5. ഹതസൂതാശ്വനരഥൻ വിൽമുറിഞ്ഞാമഹാസുരൻ
   ചർമ്മസിധരനായിട്ടാദ്ദേവിതൻ നേർക്കുപഞ്ഞുതേ.

6. മൂർച്ചകൂടുന്ന വാൾകൊണ്ടു സിംഹമൂർദ്ധാവിൽ വെട്ടിനാൻ
   ഉടനേറ്റംജവാൽവെട്ടീദേവിസവ്യഭുജത്തിലും.

7. ദേവീഭുജംതൊട്ടവാളുപൊടിഞ്ഞൂനൃപനന്ദന!
   എടുത്താനുടനേശൂലം കോപത്താൽ കൺചുവന്നവൻ

8. അന്യാർക്കമണ്ഡലംപോലെ കത്തുംതേജസ്സുചേർന്നത്
   എറിഞ്ഞാനാമഹാദൈത്യനുടനേഭദ്രകാളിയിൽ.

9. ശൂലംവിട്ടാളാവരുന്നശൂലംകണ്ടിട്ടു ചണ്ഡികാ
   ആശ്ശൂലവും ദാനവനുമതുകൊണ്ടു തകർന്നുപോയ്.

10. ആവീര്യമേറും മഹിഷസേനേശൻ ചത്തനന്തരം
    ആനക്കഴുത്തേറിവന്നാൻ ചാമരൻ ത്രിദശാർദ്ദനൻ.

11. അവനും പിന്നെവേൽചാട്ടിയതിനെദ്ദേവിചണ്ഡികാ
ഹുങ്കാരത്താൽ പതിപ്പിച്ചാൾ മന്നിൽപ്രഭകൊടുത്തുടൻ.

12. പൊടിഞ്ഞു വേൽവീണതു കണ്ടതിക്രോധേനചാമരൻ
ശൂലംവിട്ടാനതും ദേവി മുറിച്ചാൾ സായകങ്ങളാൽ.

13. പൊങ്ങിച്ചാടീട്ടുടൻ സിംഹം ഗജകുംഭാന്തരസ്ഥനായ്
അദ്ദേവശത്രുവോടേറ്റം ബാഹുയുദ്ധം തുടങ്ങിനാൻ.

14. പോരിടയ്ക്കാഗ്ഗജത്തിങ്കൽനിന്നു മന്നിൽപ്പതിച്ചവർ
പോർചെയ്താരതിസംരംഭംപൂണ്ടുഗ്രപ്രഹരങ്ങളാൽ.

15. പിന്നെ വേഗേന മേൽപോട്ടുചാടിവീണിട്ടു കേസരി
അടിച്ചുചാമരൻതന്റെ മസ്തകം വേർപെടുത്തിനാൻ.

16. ശിലാവൃക്ഷാദിയാൽ കൊന്നൂ ദേവീഗണമുദഗ്രനെ
കരാളനേയുമേവംതാൻ ദന്തമുഷ്ടിതലങ്ങളാൽ.

17. ഉദ്ധതൻപൊടിയായ്രുഷ്ടദേവിതൻ ഗദകൊണ്ടുടൻ
ബഷ്കളൻ ഭിന്ദിപാലത്താൽ താമ്രനന്ധകനമ്പിനാൽ.

18. ഉഗ്രാസ്യനുഗ്രവീര്യാഖ്യനവ്വണ്ണംതാൻ മഹാഹനു
ത്രിണേത്രനിവരേക്കൊന്നൂ ശൂലംകൊണ്ടു മഹേശ്വരീ.

19. വാളുകൊണ്ടുബിഡാലന്റെ തലവെട്ടിനുറുക്കിനാൾ
ദുർദ്ധരാഖ്യൻ ദുർമ്മുഖാഖ്യനിവരേക്കൊന്നിതമ്പിനാൽ.

20. തന്റെ സൈന്യം ക്ഷയിച്ചേവം പോകുമ്പോൾ മഹിഷാസുരൻ
ഭയപ്പെടുത്തിനാൻ പോത്തായിട്ടാദ്ദേവീഗണങ്ങളെ.

21. മുഖത്താൽച്ചിലരേത്തല്ലിച്ചവിട്ടിയുടനന്യരെ
വാൽകൊണ്ടടിച്ചപരരെ ശൃംഗത്താൽ കീറിയങ്ങിനെ.

22. വേഗഭ്രമണനിശ്വാസവായുനാദങ്ങൾകൊണ്ടവൻ
ഗണങ്ങളെപ്പലരെയും പതിപ്പിച്ചാൻ മഹീതലേ.

23. ഗണങ്ങളെപ്പതിപ്പിച്ചു നേരിട്ടാദൈത്യനോടിനാൻ
ദേവീസിംഹത്തിനെക്കൊൽവാനപ്പോൾകോപിച്ചുചണ്ഡികാ.

24. ശബ്ദിച്ചുചുരമാന്തിക്കൊണ്ടൂക്കേറുന്നവനുംരുഷാ
എറിഞ്ഞുതൻകൊമ്പുകൾകൊണ്ടേറ്റം പർവ്വതങ്ങളേ.

25. ആഞ്ഞവൻചുരമാന്തേറ്റു തകർന്നു ധരണീതലം
അവന്റെ വാലിൻതല്ലേറ്റു കടൽമുക്കിസമസ്തവും.

26. ഇളക്കും കൊമ്പുകൊണ്ടേറ്റം നുറുങ്ങിപ്പോയി കാറുകൾ
പറന്നുവീണു വളരെ ശ്വാസക്കാറ്റേറ്റു കുന്നുകൾ.

27. ക്രോധത്താലിപ്പടിവളർന്നെത്തുന്നാദൈത്യരാജനെ
കണ്ടാച്ചണ്ഡികകോപിച്ചാളവനെക്കൊല്ലുവാൻ തദാ.

28. ആ മഹാസുരനെപ്പാശമെറിഞ്ഞിട്ടവൾ കെട്ടിനാൾ
കെട്ടുപെട്ടവനും വിട്ടു പോത്തിൻരൂപം മഹാരണേ.

29. ഉടൻപിന്നെസ്സിംഹമായാൻ; ദേവിയാഹരിതൻതല
വെട്ടിനാളപ്പൊൾവാൾകൈക്കൊണ്ടൊരാളായ്‌വന്നു ദാനവൻ.

30. ഖഡ്ഗചർമ്മങ്ങളോടൊന്നിച്ചവനെപ്പിന്നെയമ്പിനാൽ
നുറുക്കിനാളുടൻദേവിയവൻപിന്നെയൊരാനയായ്.

31. അലറിക്കൊണ്ടുകൈകൊണ്ടു വലിച്ചാനാമൃഗേന്ദ്രനേ
വലിയ്ക്കുമാഗ്ഗജത്തിൻകൈ ദേവി വാൾകൊണ്ടു വെട്ടിനാൾ.

32. പിന്നെ രണ്ടാമതും പോത്തിൻദേഹംപൂണ്ടു മഹാസുരൻ
സചരാചരമാംമുപ്പാരവ്വണ്ണംതാനിളക്കിനാൻ.

33. പിന്നെക്കോപാൽ കൺചുവന്നു ജഗന്മാതാവുചണ്ഡികാ
ചിരിച്ചുകൊണ്ടുടനുടൻ കുടിച്ചാൾ പാനമുത്തമം.

34. ബലവീർയ്യമദം വർദ്ധിച്ചലറുന്നാസ്സുരാരിയും
എറിഞ്ഞാൻ ദേവിതൻനേർക്കു കൊമ്പുകൊണ്ടചലങ്ങളെ.

35. മദാലേറ്റം ചുവന്നാസ്യംപൂണ്ടദ്ദേവിശരങ്ങളാൽ
അക്കുന്നൊക്കെപ്പൊടിച്ചോതിയവനോടാകുലാക്ഷരം.

ദേവി അരുളിചെയ്തു.

36. ക്ഷണം ഗർജ്ജിയ്ക്കജള! ഞാൻ മധുസേവിച്ചിടുംവരെ
ഞാൻ നിന്നെക്കൊന്നപിമ്പാശുവാനോർഗർജ്ജിക്കുമിങ്ങുതാൻ.

ഋഷി പറഞ്ഞു.

37. എന്നുരച്ചവളെദൈത്യൻതന്മേൽച്ചാടിക്കരേറിനാൾ
കാൽകൊണ്ടമർത്തീട്ടവനെശ്ശൂലത്താൽ കുത്തിനാൾ ഗളേ.

38. പിന്നെദ്ദേവീപദാക്രാന്തനവൻ ചർമ്മാസിധാരിയായ്
മഹാവീർയ്യമെഴും ദൈത്യനായ് പുറപ്പെട്ടുതന്മുഖാൽ.

39. പാതിപോന്നപ്പൊഴേയുദ്ധംചെയ്യുന്നാദൈത്യരാജനെ
തലവൻവാളിനാൽ വെട്ടിവീഴിച്ചാൾ ദേവിയാമവൾ.

40. ഹാഹാനാദത്തൊടാദ്ദൈത്യപ്പടയോടീസമസ്തവും
പിന്നെയേറ്റം സുഖംപൂണ്ടു ദേവസൈന്യങ്ങളൊക്കെയും

41. ദിവ്യമാമുനിമാരൊത്താദ്ദേവിയേവാഴ്ത്തി വാനവർ
പാടീഗന്ധർവ്വനാഥന്മാരപ്സരസ്ത്രികളാടിനാർ.

ഇങ്ങിനെ മാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ മഹിഷാസുരവധമെന്ന
**മൂന്നാമദ്ധ്യായം കഴിഞ്ഞു.**
********************

## നാലാമദ്ധ്യായം

ഋഷി പറഞ്ഞു.

1. [മഹിഷാസുരനെക്കൊന്നശേഷം ദേവിയെ വാഴ്ത്തുവാൻ
തുടങ്ങി ശക്രൻമുമ്പായ ദേവസംഘങ്ങളൊക്കെയും].

2. ഊക്കേറുമക്ഖലനെവയ്പടയൊത്തുദേവി
കൊന്നപ്പൊളിന്ദ്രമുഖദേവഗണങ്ങളെല്ലം
രോമാഞ്ചചാരുതനുവാർന്നതിഹർഷമോടു
നമ്രാംസശീർഷഗളമൊത്തവളേസ്തുതിച്ചാർ.

3. നിശ്ശേഷദേവഗണശക്തിസമൂഹമാംമെയ്
പൂണ്ടുംജഗത്തിതുമഹാത്മഗുണേനതീർത്തും
മിന്നുന്ന സർവ്വസുരതാപസപൂജ്യദേവി
നൽകേണമിങ്ങു ശുഭമായവളേത്തൊഴുന്നൂ.

4. ബ്രഹ്മേശവിഷ്ണുഫണിനായകർ ചൊൽകിൽമുട്ടും
നിസ്തുല്യവീർയ്യബലമുള്ള മഹേശി! ദേവി
പാപാദിഭീതികളവാനുമശേഷലോകം
കാപ്പാനുമായ്ത്തിരുമനസ്സവൾ വെച്ചിടട്ടേ.

5. സമ്പത്തുതാൻ സുകൃതികൾക്കു, വിപത്തുപാപ-
മുള്ളോർക്കു, ബുദ്ധിവിബുധർക്കു, സദാശയർക്കു
ശ്രദ്ധാഭിജാത്യമുടയോർക്കിഹ ലജ്ജയേവ-
മാംദേവി! കാക്കുക ജഗത്തിതവന്ദനം തേ.

6. നിന്മെയ്യചിന്ത്യമിതു ദേവഗണാസുരാദി-
യ്ക്കേറ്റം സുരാരിശമനം തവ ദേവിവീർയ്യം
യുദ്ധത്തിൽ നിന്റെ ചരിതങ്ങൾ മഹാത്ഭുതങ്ങൾ
വർണ്ണിച്ചിടുന്നതിവയെങ്ങിനെ ഞങ്ങളെല്ലാം.

7. വേർപാരിനൊക്കെയു,മദോഷ, ഹരീശ്വരാദി-
ക്കജ്ഞേയനീ, ത്രിഗുണ, യില്ല നിനക്കൊരറ്റം
നിന്നംശമിയ്യുലകടച്ചിതിനാശ്രയം നീ-
യ്യവ്യാകൃതപ്രകൃതിനീപരമാദ്യയല്ലോ.

8. സർവ്വാമരർക്കുമഖിലാദ്ധ്വരതൃപ്തിചേർക്കു-
മാസ്വാഹനീ, പിതൃഗണത്തിനു തൃപ്തിചേർക്കാൻ
ചൊല്ലുന്നു ലോകർ മുഴുവൻ സ്വധയായ നിന്നെ-
ത്താൻ ദേവി! വഹ്നിദയിതേ! പിതൃജീവനാഥേ.

9. മുക്തിയ്ക്കുഹേതു സമുഹാവ്രത,പാർക്കവയ്യാ-
ത്താബ്രഹ്മവിദ്യ, പരമോത്തമ, ദേവി! നീതാൻ

ശീലിച്ചിടുന്നു നിയതേന്ദ്രിയദോഷശൂന്യ-
മോക്ഷേച്ശുസന്മുനികളീശ്വരിയായ നിന്നെ.

10. ശബ്ദാത്മികേ! സുവിമലർക്കു, യജുസ്സു, ഗാന-
ശ്രീമഞ്ജുസാമ,മിവയാംത്രയിദേവി! നീതാൻ
കൃഷ്യാദിയായിവിലസുന്നു ജഗത്തുകാപ്പാൻ
സർവ്വേശ്വരീ! ത്രിഭുവനാർത്തിനിഹന്ത്രിയാം നീ.

11. നീദുർഗ്ഗ, ദുർഗ്ഗഭവസിന്ധുവുടൻ കടത്തു-
മമ്മേ! ശിവാങ്കഗതയാം ശിവദേവി നീതാൻ
നീകൈടഭാരിഹൃദയസ്ഥിതയായ ലക്ഷ്മി
ശാസ്ത്രാർത്ഥമൊക്കെയറിയുന്നൊരുമേധയും നീ.

12. പൂർണ്ണേന്ദുബിംബസമമുത്തമഹേമകാന്തി-
കാന്തംസ്മിതാർദ്രമതിമോഹനമാനനം തേ
കണ്ടിട്ടുമുൽക്കടരുഷാമഹിഷാസുരേന്ദ്രൻ
ചെയ്താൻ പ്രഹാരമിഹവേഗമതെത്ര ചിത്രം.

13. കോപിച്ചതിന്റെ വദനംഭ്രുകുടീകരാളം
രക്തേന്ദുബിംബസമമായയിദേവികണ്ടും
ചത്തീലുടൻ മഹിഷനെന്നതതീവചിത്രം
കിട്ടുന്നുരുഷ്ടയമദൃഷ്ടിയിലാർക്കുജീവൻ:

14. തോഷാത്സമൃദ്ധികളെ നീയ്യുടനേകിടുന്നു
രോഷാൽ മുടിച്ചുകളയുന്നു കുലങ്ങളേനീ
നീവാച്ചൊരീമഹിഷസൈന്യവധംകഴിച്ചോ-
രിത്തപ്പുതനേയിതു ഞങ്ങളറിഞ്ഞു ദേവി !

15. നിയ്യുൾപ്രസാദമൊടുമംഗളമേകിടുന്നോർ
നട്ടാർക്കു സമ്മത,രവർക്കുയശോധനങ്ങൾ
ധർമ്മാദിവർഗ്ഗമവരിൽ കുറയില്ല ധന്യ-
രാകുന്നവർക്കു സുതഭൃത്യകളത്രപോഷം.

16. ധർമ്മങ്ങളൊക്കെയനിശംപരമാദരേണ
ചെയ്യുന്നു ദേവി! ശുഭവാനിഹനിൻപ്രസാദാൽ
പൂകുന്നു വിണ്ണിലുമുടൻ കലരുന്നുമോക്ഷ-
മോർക്കുമ്പോൾ മൂന്നുലകിലും ഫലധാത്രി നീതാൻ.

17. ഓർത്താൽ സമസ്തഭയവും കളയുന്നു ദുർഗ്ഗേ!
സ്വസ്ഥർക്കുനല്ലമതിനീപരമേകിടുന്നു
ദാരിദ്ര്യദു:ഖഭയനാശിനി! ചെയ്യുമാരു
നിയ്യെന്ന്യെഭൂരിദയയോടഖിലോപകാരം:

18. പാരിന്നു സൗഖ്യമിവരെക്കുലചെയ്കിലുണ്ടാം
ചെയ്യില്ലഘം വളരെനാളിവ, രീരണത്തിൽ
ചത്താൽ,ഗ്ഗമിച്ചിടുമുടൻസുരനാട്ടിലെന്നു
പാർത്തിട്ടുദേവി! കുലചെയ്തു രിപുക്കളേ നീ.

19. നോക്കാലെതാനസുരരേപ്പൊടിഭസ്മമാക്കാ-
തങ്ങുന്നു വൈരിനികരത്തിൽ വിടുന്നുശസ്ത്രം
ചെല്ലട്ടെ വിണ്ണിലരിവർഗ്ഗവുമസ്ത്രുശുദ്ധി-
യാലെന്നു നന്മതിനിനക്കഹിതവ്രജത്തിൽ.

20. നിൻവാളുശൂലമിവതങ്ങടെ ഘോരഘോര-
തേജസ്സുകൊണ്ടുയുധിദൈത്യവരർക്കുനേത്രം
പൊട്ടാതിരുന്നതിനു നിന്മുഖചന്ദ്രകാന്തി
വീക്ഷിക്കതന്നെയൊരുകാരണമോർത്തിടുമ്പോൾ

21. ശീലംഖലാഘശമനം തവദേഹി! ദേവ-
വീർയ്യാപഹാരിവധകാരിബലംത്വദീയം
അന്യർക്കചിന്ത്യമസമംഖലുരൂപ, മേവം
ചെയ്യുന്നു വൈരികളിലും ദയയേസ്ഫുടം നീ.

22. നിൻവിക്രമത്തിനിതിനെന്തുപമാന,മെങ്ങു
മാറ്റാർ നടുങ്ങുമതിസുന്ദരമായരൂപം
മുപ്പാരിലും വരദയാകിയ ദേവി! നിന്നിൽ-
ത്താൻ കാണുമുള്ളിലലിവോടടരിൽകടുപ്പം.

23. നീകാത്തുമീയ്യുലകുമൂന്ന,രിനിഗ്രഹത്താൽ,
പോരിങ്കലാരിപുഗണങ്ങളെയും ഹനിച്ച്
സ്വർഗ്ഗത്തിലാക്കി, ഭയമുന്മദദൈത്യജാതം
ഞങ്ങൾക്കുമുള്ളതു കളഞ്ഞിതുനീ, നമസ്തേ.

24. ശൂലത്താൽ ഞങ്ങളേക്കാക്ക, വാൾകൊണ്ടും കാക്കുകംബികേ
പാലിക്കഘണ്ടാനദത്താൽജാന്യാദത്താലെയും തഥാ.

25. നീ കിഴക്കും പടിഞ്ഞാറും തെക്കുമുത്തരദിക്കിലും
രക്ഷിച്ചാലുംസ്വശൂലത്തെച്ചുറ്റിച്ചീശ്വരി! ചണ്ഡികേ!

26. മുപ്പാരിലുള്ള നിൻസൗമ്യഘോരഘോരതനുക്കളാൽ
രക്ഷിച്ചാലും ഞങ്ങളെയും സർവ്വലോകത്തെയും തഥാ.

27. നിൻകൈത്തളിർതൊടും ശൂലംവാൾതൊട്ടുള്ളായുധങ്ങൾ
ഞങ്ങളേക്കാത്തുകൊണ്ടാലുമെങ്ങുമെപ്പൊഴുമംബികേ!

ഋഷി പറഞ്ഞു.

28. ഏവം സ്തുതിച്ചും ദിവ്യാനുലേപധൂപസുമങ്ങളാൽ
തേച്ചുംധൂപിച്ചുമർച്ചിച്ചും ഭക്ത്യാദേവകളൊക്കെയും.

29. വണങ്ങിക്കൊണ്ടുനിൽക്കുമ്പോൾ ജഗന്മാതാവുചൊല്ലിനാൾ
അതിപ്രസന്നമുഖിയായ്ത്രിദശന്മാരൊടൊക്കെയും.

ദേവിയരുളിച്ചെയ്തു.

30. നൽസ്തോത്രംകൊണ്ടുമതിയാംഭക്തികൊണ്ടും തെളിഞ്ഞു ഞാൻ
സുരാമാംസോപഹാരംചേർന്നാരാധിച്ചതുമൂലവും.

31. ഭയകാലത്തിലിസ്തോത്രംകൊണ്ടർച്ചിക്കുന്നവർക്കു ഞാൻ
ഭയമുള്ളതു പോക്കീടുമിഷ്ടകാമങ്ങൾ നൽകിടും.

32. വാനോരൊക്കെവരിച്ചാലുമെങ്കൽനിന്നിഷ്ടമുള്ളത്
ഞാനിസൂവാർച്ചനകൾകൊണ്ടേറ്റംതോഷിച്ചു നൽകുവാൻ.

33. [ഇനിശ്ശേഷിച്ചതെന്തുള്ളു ലോകങ്ങൾക്കുപകാരമായ്
ചെയ്വാൻ ദുർഗ്ഘടമായ്മറ്റുമെന്തിതിങ്ങറിയിയ്ക്കുവിൻ.]

ദേവകൾ പറഞ്ഞു.

34. ചെയ്താളൊക്കെബ്ഭഗവതി ശേഷിച്ചിട്ടില്ല തെല്ലുമേ
അസ്മദ്വിരോധിയിപ്പോത്താം ദൈത്യനെക്കൊന്നകാരണം.

35. ഞങ്ങൾക്കായ്വരമേകണമങ്ങയ്ക്കെന്നാൽ മഹേശ്വരി!
ഞങ്ങൾക്കുണ്ടാംമഹാനർത്ഥമോർത്താലോർത്താൽ മുടിയ്ക്കനീ.

36. സ്തോത്രങ്ങളിവയാൽ നിന്നെ സ്തുതിയ്ക്കുന്ന മനുഷ്യൻ
ജ്ഞാനൈശ്വര്യാർത്ഥദാരാദിസമ്പത്തുകൾ വളർത്തണം
ഞങ്ങളിൽത്തെളിവേറും നീയ്യമലാസ്യേ! സദാംബികേ!

ഋഷി പറഞ്ഞു.

37. തങ്ങൾക്കും പാരിനുംവേണ്ടീട്ടേവം ദേവപ്രസാദിതാ
ഭദ്രകാളിയതാവാമെന്നോതിബ്ഭൂപ! മറഞ്ഞുതേ.

38. വാനോർശരീരങ്ങളിൽനിന്നുണ്ടായ്പണ്ടുജഗത്രയം
ദേവിരക്ഷിച്ചോരീവൃത്തം ചൊന്നേൻ നിന്നൊടു മന്നവ.

39. ഇനിയും ദുഷ്ടരംസുംഭനിസുംഭാദ്യസുരേന്ദ്രരെ
കൊൽവാനും പാരുകപ്പാനും ദേവിദേവോപകാരിണി.

40. ഗൗരീദേഹത്തിൽനിന്നുണ്ടായ്പുകൾപൂണ്ടെപ്രകാരമോ:
ആവിധംവേണ്ടമട്ടോതാം ഞാൻ നിന്നോടതു കേൾക്കുക.

ഇങ്ങിനെ മാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ ദേവീസ്തുതിയെന്ന
**നാലാമദ്ധ്യായം കഴിഞ്ഞു.**
********************

## അഞ്ചാമദ്ധ്യായം

ഋഷി പറഞ്ഞു.

1. [പണ്ടുസുംഭനിസുംഭാഖ്യദൈത്യന്മാരുഗ്രമൂർത്തികൾ
ബാല്യത്തിൽത്താനൂണുവിട്ടുദിവ്യസംവത്സരായുതം.

2. ലോകപാവനമായുള്ള പുഷ്കരദ്വീപമായതിൽ
നിന്നുകൊണ്ടു തപംചെയ്താർ ഭൂപ! വിസ്മയമാംവിധം.

3. പിന്നെത്തെളിഞ്ഞു ഭഗവാൻ ബ്രഹ്മൻ ലോകപിതാമഹൻ
അവർക്കുവേണ്ടും നല്ലോരുവരം സർവ്വവുമേകിനാൻ.]

4. *(പിന്നെ)സ്സുംഭനിസുംഭാഖ്യദൈത്യ(ന്മാർ വരശക്തിയാൽ)
ഹരിച്ചന്ദ്രനുള്ളോരു മുപ്പാരും യാഗഭാഗവും.

5. സൂര്യൻ ചന്ദ്രൻ വൈശ്രവണൻ യമൻ വരുണനെന്നിവർ
നടത്തുമധികാരങ്ങളവർതന്നെ നടത്തിനാർ.

6. വായ്പഗ്നികർമ്മങ്ങളെയുമവർതന്നെ നടത്തിനാർ
മടങ്ങിരാജ്യംപോയോടിപ്പോയാരുടനെ ദേവകൾ

7. പിന്നെ മർത്ത്യാകൃതിധരിച്ചിന്ദ്രനൊന്നിച്ചു വാനവർ
നടന്നു പാരിൽദ്ധമനിപിടച്ചുകൃശരായ്നൃപ!

8. ഏവമങ്ങു വസിക്കുന്ന ദേവകൾക്കു മഹാദ്യുതേ!
കഴിഞ്ഞുപോയ്മഹാരാജ! നാൽപതോളം ചതുർയ്യുഗം.

9. അധികാരംഹരിച്ചിട്ടാദ്ദൈത്യരാട്ടിക്കളഞ്ഞവർ
സർവ്വദേവകളോർത്താരാമടങ്ങാതുള്ള ദേവിയെ.

10. നൊമ്മൾക്കവൾവരംതന്നിട്ടുണ്ടോർത്താൽ സങ്കടങ്ങളിൽ
നിങ്ങൾക്കുള്ള മഹാനർത്ഥമുടനെല്ലാം മുടിയ്ക്കുവൻ.

11. എന്നുറച്ചിടു ദേവന്മാർ മഞ്ഞുമാമലപൂകിനാർ
സ്തുതിച്ചാരാവിടെപ്പിന്നെദ്ദേവിയാം വിഷ്ണുമായയെ.

ദേവകൾ പറഞ്ഞു.

12. ദേവി! ഭദ്രേ! മഹാദേവി! ശിവേ! പ്രകൃതിസന്തതം
നമസ്കാരംനിനക്കുള്ളുവെച്ചവൾക്കിതവന്ദനം.

13. രൗദ്രയായ് നിത്യയായ് ഗൗരിയായ് ഭൂവായ് സുഖരൂപയായ്
ജ്യോതിസ്വരൂപയായ്മിന്നും നിനക്കായ്വന്ദനം സദാ.

14. കല്യാണിയായ് നൈര്ഋതിയായ്ക്കൂർമ്മിയായ് രാജലക്ഷ്മിയായ്
വൃദ്ധിയായ് സിദ്ധിയായ്മിന്നും ശർവ്വശക്തി! നമോസ്തുതേ.

15. കൃഷ്ണയായ് ധൂമ്രയായേവം ദുർഗ്ഗയായ് ദുർഗ്ഗപാരയായ്
സാരയായ്ഖ്യാതിയായ്മിന്നും സർവ്വകാരിണി! തേ നമ:

16. ദേവശക്തിക്രിയകളായതിസൗമ്യാതിരൗദ്രയായ്
ജഗൽപ്രതിഷ്ഠയായ്മിന്നും നിനക്കുനമനം സദാ.

17. എല്ലാപ്രാണിയുലും വിഷ്ണുമായയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

18. *[എല്ലാപ്രാണിയിലും ജീവനാഡിയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:] *

19. എല്ലാപ്രാണിയിലും ബുദ്ധിരൂപിയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:]

20. *[എല്ലാപ്രാണിയിലും നിദ്രാരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

21. എല്ലാപ്രാണിയിലും ക്ഷുത്തായ്നിന്നീടുന്നൊരു ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

22. എല്ലാപ്രാണിയിലും ഛായാരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:] *

23. എല്ലാപ്രാണിയിലും ശക്തിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

24. *[എല്ലാപ്രാണിയിലും തൃഷ്ണാരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:] *

25. എല്ലാപ്രാണിയിലും ക്ഷാന്തിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

26. *[എല്ലാപ്രാണിയിലും ജാതിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:] *

27. എല്ലാപ്രാണിയിലും ലജ്ജാരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

28. എല്ലാപ്രാണിയിലും ശാന്തിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

29. *[എല്ലാപ്രാണിയിലും ശ്രദ്ധാരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:] *

30. എല്ലാപ്രാണിയിലും കാന്തിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

31. എല്ലാപ്രാണിയിലും ലക്ഷ്മീരൂപമായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

32. *[എല്ലാപ്രാണിയിലും വൃത്തിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:] *

33. എല്ലാപ്രാണിയിലും സ്മൃത്യാകാരയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

34. എല്ലാപ്രാണിയിലും സാധുദയയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

35. എല്ലാപ്രാണിയിലും തുഷ്ടിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

36. *[എല്ലാപ്രാണിയിലും മാതൃരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:] *

37. എല്ലാപ്രാണിയിലും ഭ്രാന്തിരൂപയായുള്ള ദേവിയെ
നമിയ്ക്കുന്നു നമിയ്ക്കുന്നു നമിയ്ക്കുന്നു നമോനമ:

38. എല്ലാപ്രാണിയിലും വ്യാപിച്ചിന്ദ്രിയങ്ങളൊക്കെയും
നടത്തീടുന്ന ദേവിക്കു നമസ്കാരം പുന:പുന:

39. ചിച്ഛക്തിയായ് ജഗത്തൊക്കെ നിറഞ്ഞീടുന്ന ദേവിയെ
നമിക്കുന്നു നമിക്കുന്നു നമിക്കുന്നു നമോനമ:

40. പണ്ടിഷ്ടസിദ്ധിക്കമരേന്ദ്രപാവക-
ബ്രഹ്മാനിലേന്ദ്വാദിസുരസ്തുതേശ്വരി
ശുഭപ്രദാത്രീശുഭഭദ്രകർത്രിയായ്-
ഭവിക്കണം പോക്കണമിങ്ങനർത്ഥവും.

41. ഇത്തവ്വുമത്ത്യുൽബ്ബണദൈത്യപീഡിത-
ന്മാരായിടും ഞങ്ങൾ നമിക്കുമീശ്വരി
ശുഭപ്രദാത്രീശുഭഭദ്രകർത്രിയായ്
ഭവിക്കണം പോക്കണമിങ്ങനർത്ഥവും.

42. ഭക്ത്യാനമിച്ചോർക്കുമവർക്കു തൽക്ഷണം
താനേ വിപത്തൊക്കെ മുടിക്കുമീശ്വരീ
ശുഭപ്രദാത്രീശുഭഭദ്രകർത്രിയായ്
ഭവിക്കണം പോക്കണമിങ്ങനർത്ഥവും.

ഋഷി പറഞ്ഞു.

43. ദേവന്മാരിത്തരം സ്തോത്രംചെയ്യുമ്പോളങ്ങു പാർവ്വതി
ഗംഗാജലത്തിൽ സ്നാനത്തിന്നെഴുന്നെള്ളി നൃപാത്മജ!

44. നിങ്ങൾ വാഴ്ത്തുന്നതാരേയെന്നവൾ വാനോരൊടൊതിനാൾ
ഉമാശരീരകോശാത്ഥയായപ്പോൾ ദേവി ചൊല്ലിനാൾ.

45. ദേവന്മാരൊക്കെയും സുംഭനിസുംഭാസുരശക്തിയാൽ
പോരിൽ തോറ്റിട്ടുമൽസ്തോത്രമിതു ചെയ്യുന്നു സാമ്പ്രതം.

46. പാർവത്തീദേഹകോശത്തിൽനിന്നുണ്ടായതുകാരണം
നാട്ടിലെല്ലാം കൗശികിയെന്നേവം ചൊല്ലുന്നു ദേവിയെ.

47. അവൾ പോന്നപ്പൊളാശ്ശൈലപുത്രിയും കൃഷ്ണയാകയാൽ
കാളികാഖ്യകലർന്നിട്ടുവാണാൾതുഹിനപർവ്വതേ.

48. [പിന്നെസ്സൗന്ദര്യമേറീടും രൂപംകൈക്കൊണ്ടു ചണ്ഡികാ
മഹാവീര്യംപൂണ്ടവരെക്കൊൽവൻ ഞാനെന്നുരച്ചുടൻ.

49. അപ്സരോയക്ഷഗന്ധർവ്വസിദ്ധവിദ്യാധാരാദികൾ
സേവിക്കും ഹിമവാൻതന്റെ ശൃംഗം പ്രാപിച്ചു തൽക്ഷണം.

50. അദ്ദേവീവാക്കുകേട്ടിട്ടു പോയാർ മോദേന ദേവകൾ
[ആരമ്യശൈലശൃംഗത്തിൽ പൊന്നുഴിഞ്ഞാലയാടിയും.

51. പാടിയും പുഞ്ചിരിക്കൊഞ്ചൽ തേടിയും വരരൂപിണി
വണാൾ ദേവഹിതംനൽകാൻ കാമാൽ വളരെനാളവൾ].

52. പിന്നെസ്സൗന്ദര്യമേറീടും രൂപംകൈക്കൊണ്ട ദേവിയെ
ദൈത്യേന്ദ്രഭൃത്യരാം ചണ്ഡമുണ്ഡന്മാരങ്ങുകണ്ടുതേ.

53. മന്നിടത്തിൽ നടന്നീടും കാമരൂപികളായവർ
[യദൃച്ഛയാലാരുചിരരൂപം കണ്ടത്ഭുതാകുലം.

54. സുംഭനെക്കാണുവാൻ കാമാൽതമ്പുരമ്പൂകിനാർ നൃപ!]
അവൾതൻ മോഹനഗുണം സുംഭനോടവർ ചൊല്ലിനാർ.

55. ഒരു പെണ്ണുവിളങ്ങുന്നു മഞ്ഞുകുന്നിൽ മഹാപ്രഭോ !
ആമട്ടുത്തമരൂപത്തെക്കണ്ടിട്ടില്ലെങ്ങുമാരുമേ.

56. ഈദ്ദേവിയാരെന്നറിക ഗ്രഹിക്കദനുജേശ്വര!
സ്ത്രീരത്നമാച്ചാരുഗാത്രികാന്ത്യാലോകം നിറഞ്ഞവൾ.

57. ദൈത്യേന്ദ്ര! നിന്നീടുന്നുണ്ടങ്ങവളേക്കാണണം ഭവാൻ
ഗന്ധർവനാഗദൈതേയവിബുധാംഗനയല്ലവൾ.

58. കണ്ടിട്ടുമില്ല കേട്ടിട്ടുമില്ലെങ്ങുമവളേപ്രഭോ!
മുപ്പാരിൽഭാവഹാവാദിപൂണ്ടെഴും കാന്തമാരുടെ.

59. തിലാംശങ്ങളെടുത്തിട്ടു തീർത്തതല്ലോ തിലോത്തമ
തിലോത്തമാസഹസ്രത്തിൻ തിലാംശാൽ തീർത്തോരായവൾ.

60. ശൈലാഗ്രേപൊന്നുഴിഞ്ഞാലകേറി മിന്നുന്ന ഭംഗിയിൽ
പതിനാറുവയസ്സാകുംമട്ടു യൗവനമൊത്തവൾ.

61. മിന്നുന്ന ലോകങ്ങൾ പതിന്നാലിൻ ദേവതപോലവൾ
ഭ്രാതാക്കളില്ല, ബന്ധുക്കളില്ലവൾക്കില്ല താതനും.

62. മറ്റുകാപ്പോരുമില്ലൊറ്റയ്ക്കവൾ വാഴുന്നു നിർജ്ജനേ
നല്ലയൗവനവും രൂപസമ്പത്തുംപൂണ്ടുഭംഗിയിൽ.

63. ഭവാനുയോഗ്യയായ്മിന്നുമവളേക്കാണണം ഭവാൻ
മുപ്പാരിലുള്ള രത്നങ്ങൾ ഗജാശ്വാദികളൊക്കെയും.

64. ഇപ്പോൾ ഭവൽഗൃഹത്തിങ്കൽഭാസിക്കുന്നുണ്ടയിപ്രഭോ!
ഐരാവതംപാരിജാതവൃക്ഷമുച്ചൈശ്രവസ്സിവ.

65. രത്നങ്ങളാജ്ജാതികളിലാനയിച്ചു പുരന്ദരാൽ.
മുന്നംബ്രഹ്മന്റെയായോരീവിമാനോത്തമമത്ഭുതം.

66. ഹംസസംയുക്തമായിട്ടുനിന്നീടുന്നൂ തവാങ്കണേ
ഹൃതം ധനേശങ്കൽനിന്നീമഹാപത്മം മഹാനിധി.

67. അബ്ധിതന്നാനല്ലിമിന്നും വാടാത്താമരമാലയെ.
പൊൻപെയ്യും വാരുണം ഛത്രം വിളങ്ങുന്നു ഭവൽഗൃഹേ

68. ദക്ഷന്റെയായിരുന്നോരീരഥരത്നവുമിങ്ങിനെ
ഭവനീശ! ഹരിച്ചാനാമൃത്യുമാരണശക്തിയേ.

69. ആകുന്നു വാരുണം പാശംഭവൽ ഭ്രാതാവുതൻകരേ
നിസുംഭൻതന്റെയാണല്ലോ സിന്ധുജാഖിലരത്നവും.

70. അഗ്നിശൗചാഖ്യവസ്ത്രങ്ങളങ്ങേയ്ക്കകീഹുതാശനൻ
രത്നങ്ങളെല്ലാം ദൈത്യേന്ദ്ര! ഹരിച്ചാനിത്തരം ഭവാൻ
ഇക്കല്യാണിപ്പെൺമണിയെ കൈയ്ക്കൊണ്ടീടാത്തതെന്തിനാൽ.

ഋഷി പറഞ്ഞു.

71. ചണ്ഡമുണ്ഡവചസ്സേവം കേട്ടപ്പോൾ സുംഭനാമവൻ
ദേവീദൗത്യത്തിനായ്‌വിട്ടാൻ സുഗ്രീവാസുരവര്യനെ.

72. എൻവാക്കിനാൽ പോയവളോടീമട്ടീമട്ടുചൊല്ലുക
മോദിച്ചിങ്ങവൾ വന്നീടാൻ വേണ്ടതങ്ങാശുചെയ്കനീ.

73. അദ്ദേവിവാഴും രുചിരമായ കുന്നിലണഞ്ഞവൻ
മാധുര്യമേറുംനൽച്ചൊൽകൊണ്ടവളോടുടനോതിനാൻ.

ദൂതൻ പറഞ്ഞു.

74. ദേവി! ദൈത്യേശ്വരൻ സുംഭൻ ത്രൈലോക്യപരമേശ്വരൻ
കൽപിച്ചയച്ച ദൂതൻ ഞാനിങ്ങു വന്നേൻ തവാന്തികേ.

75. ദേവയോനിയിലെല്ലാം തന്നാജ്ഞയ്ക്കു തടവറ്റവൻ
ജിതാശേഷാസുരാരാതിയവൻ ചൊന്നതു കേൾക്കുക.

76. വാനോരെൻ ചൊൽപടിക്കെല്ലാം മുപ്പാരുമുഴുവൻ മമ
വെവ്വേറെയജ്ഞഭാഗങ്ങളൊക്കെബ്ഭക്ഷിച്ചിടുന്നു ഞാൻ

77. ശ്രേഷ്ഠരത്നങ്ങൾ മുപ്പാരിലുള്ളതെല്ലാം വശേ മമ
ഇന്ദ്രവാഹനമായോരു ഹസ്തിരത്നം ഹരിച്ചു ഞാൻ.

78. ഉച്ചൈശ്രവസ്സശ്വരത്നം പാലാഴിമഥനോത്ഭവം
നന്നായ് നമസ്കരിച്ചിട്ടു ദേവന്മാർ കാഴ്ചവെച്ചുമേ.

79. ദേവഗന്ധർവ്വോരഗങ്ങൾക്കെന്തെല്ലാമിനിയുണ്ടിഹ
രത്നങ്ങളാമാവസ്തുക്കളെന്നിൽത്താനതിശോഭനേ!

80. സ്ത്രീരത്നം പാരിൽനിയ്യെന്നു നിശ്ചയിക്കുന്നു ദേവിനാം
ആനീരത്നംഭുജിച്ചീടും ഞങ്ങളൊടൊത്തിണങ്ങുക.

81. എൻ തമ്പിയാംനിസുംഭാഖ്യമഹാവിക്രമിതന്നെയോ
രത്നമാം നീ ഭജിച്ചാലുമെന്നെയോ ചഞ്ചലക്ഷണേ!

82. നേരറ്റപരമൈശ്വര്യമുണ്ടാംമൽപതിയാവുകിൽ
ഉള്ളാലിതു സമാലോചിച്ചെൻപരിഗ്രഹമാകനീ.

ഋഷി പറഞ്ഞു.

83. ഇപ്പാർധരിയ്ക്കുമാബ്ഭദ്രദുർഗ്ഗാഭഗവതീശ്വരീ
ഗംഭീരസ്മിതമുൾക്കൊണ്ടു ചൊന്നാളാമൊഴി കേട്ടുടൻ.

ദേവി അരുളിച്ചെയ്തു.

84. നീ പറഞ്ഞതു നേരാണിങ്ങൊന്നും പോയ്ചൊന്നതില്ലനീ
മുപ്പാരിന്നീശ്വരൻ സുംഭനതുപോലെനിസുംഭനും.

85. എന്നാൽ പ്രതിജ്ഞയൊന്നുണ്ടിങ്ങതു ഭഞ്ജിക്കഭംഗിയോ?
കോൾക്ക ഞാനൽപബുദ്ധിത്വാൽ മുന്നംചെയ്താപ്രതിജ്ഞയെ.

86. പോരിലാരെന്നെവെല്ലുന്നതാരെൻദർപ്പപ്രവ്രണാശനൻ
പാരിലാരെൻ തുല്യബലനെൻ ഭർത്താവവനായ്വരും.

87. അതുകൊണ്ടസുരശ്രേഷ്ഠൻ സുംഭനോതാൻനിസുംഭനോ
വന്നിങ്ങുവെന്നെന്നെ വേട്ടീടട്ടേതാമസമെന്തിഹ.

ദൂതൻ പറഞ്ഞു.

88. ദേവിഗർവ്വാണിത്തരമെൻ മുമ്പിൽവെച്ചിട്ടുരയ്ക്കൊലാ
മുപ്പാരിലേതവൻ സുംഭനിസുംഭാഗ്രഹത്തിൽ നിൽപവൻ.

89. പോരിൽ മറ്റുള്ള ദൈത്യന്മാർ മുമ്പിലും സർവ്വദേവകൾ
ദേവി! നിൽക്കുന്നില്ല പെണ്ണാംനിയ്യൊറ്റയ്ക്കെന്തഹോ പുന:

90. ഇന്ദ്രാദ്യഖിലദേവന്മാർ പോരിൽ സുംഭാദിസമ്മുഖേ
നിൽക്കുന്നില്ലൊരു പെണ്ണാംനീ പിന്നെ നിൽക്കുന്നതെങ്ങിനെ.

91. എൻചൊല്ലാൽത്താൻ പോക സുംഭനിസുംഭാന്തികമാശുനീ
മുടിചുറ്റിവലിച്ചേറ്റം മാനംകെട്ടു ഗമിയ്ക്കൊലാ.

ദേവി അരുളിച്ചെയ്തു.

92. ഇതിപ്പടിബലീസുംഭനതിവീര്യൻനിസുംഭനും
പ്രതിജ്ഞചെയ്തുപോയ് ഞാൻ മുമ്പോർത്തീടാതെന്തുചെയ്വതും.

93. ആ നീ പോകെൻവചസ്സെല്ലാമസുരേന്ദ്രനൊടാദരാൽ
ചൊന്നാലുമായവൻ പിന്നെച്ചെയ്യട്ടേയുക്തമായത്

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീ മാഹാത്മ്യത്തിൽ ദേവീദൂതസംവാദമെന്ന
**അഞ്ചാമദ്ധ്യായം കഴിഞ്ഞു.**
*******************

# ആറാമദ്ധ്യായം

ഋഷി പറഞ്ഞു.

1. ഇത്ഥം ദേവീഭാഷിതം കേട്ടാദ്ദൈത്യൻ ഭൂര്യമർഷിതൻ
ദൈത്യേന്ദ്രനോടങ്ങു ചെന്നുവിസ്തരിച്ചതു ചൊല്ലിനാൻ.

2. ആദ്ദൂതൻചൊന്നാരാവാക്കുകേട്ടുടൻ ദാനവേശ്വരൻ
കോപിച്ചു ദൈത്യാധിപനാം ധ്രൂമാക്ഷനൊടു ചൊല്ലിനാൻ.

3. തലചുറ്റിവലിച്ചേറ്റമുലച്ചാദ്ദുഷ്ടയേബലാൽ
ധ്രൂമാക്ഷനീതൻ പടയൊത്തുടനേകൊണ്ടുപോരിക.

4. ഒരാളങ്ങവളേക്കാപ്പാൻ പുറപ്പെടുകിലായവൻ
നിന്നാൻ വദ്ധ്യൻ സുരൻ യക്ഷൻ ഗന്ധർവ്വൻതന്നെയാകിലും.

ഋഷി പറഞ്ഞു.

5. ആശുസുംഭാജ്ഞകൈക്കൊണ്ടാദ്ദാനവൻ ധൂമ്രലോചനൻ
ദൈത്യഷഷ്ടിസഹസ്രത്തോടൊത്തുവേഗേന പോയിനാൻ.

6. മഞ്ഞുമ്മലയിൽ വാഴുന്നാദ്ദേവിയേക്കണ്ടവൻ പുന:
ചൊന്നാൻ സുംഭനിസുംഭാഗ്രേ പോകുന്നുച്ചത്തിലേറ്റവും.

7. നീമോദിച്ചാശ്രയിക്കില്ലിന്നെൻ ഭർത്താവിനെയെങ്കിലോ
കൊണ്ടുപോകുംകചാകർഷാവശയാം നിന്നെ ഞാൻ ബലാൽ.

ദേവി അരുളിച്ചെയ്തു.

8. പടയൊന്നിച്ചു ദൈത്യേന്ദ്രനയച്ചബലവാൻ ഭവാൻ
ബലാലെന്നെക്കൊണ്ടുപോയാൽ പിന്നെയെന്തങ്ങൂചെയ്‌വുഞാൻ.

ഋഷി പറഞ്ഞു.

9. ഇതുകേട്ടവൾതൻനേർക്കു പാഞ്ഞാൻ ദൂമ്രാക്ഷദാനവൻ
ദേവിഹുങ്കാരത്തിനാൽത്താനവനെബ്ഭസ്മമാക്കിനാൻ.

10. ചൊടിച്ചാദ്ദൈത്യസൈന്യത്തിൽ പിന്നെയങ്ങിനെയംബിക
വർഷിച്ചാൾ മൂർച്ചയുള്ളമ്പുവേൽ കോടാലിയിവറ്റയാൽ.

11. ഉടൻസടയിളക്കിക്കൊണ്ടുഗ്രമായലറിക്രുധാ
ദേവീവാഹനമാസ്സിംഹം ചാടിനാൻ ദൈത്യസേനയിൽ.

12. അടിച്ചു ചിലരെക്കൊന്നാൻ കടിച്ചിട്ടന്യദൈത്യരെ
അവൻമഹാസുരന്മാരെച്ചവിട്ടിക്കൊന്നു തൽക്ഷണം.

13. നഖങ്ങൾകൊണ്ടാപ്പഞ്ചാസ്യൻ ചിലർതൻ വയർ കീറിനാൻ
തഥാ തലതെറിപ്പിച്ചാൻ കൈപരത്തിയടിച്ചുടൻ.

14. ചിലർതൻ തലകാൽകയ്യെന്നിവയെല്ലാം നുറുക്കിനാൻ
അന്യോദരോൽഗതം രക്തം കുടിച്ചു ധൃതകേസരൻ.

15. മഹാത്മാവായൊരാദ്ദേവീവാഹം സിംഹം മഹാരുഷാ
ക്ഷണംകൊണ്ടു നശിപ്പിച്ചാനദൈത്യബലമൊക്കെയും.

16. ധ്രൂമാക്ഷദൈത്യനെദ്ദേവിഭസ്മമാക്കിയവാർത്തയും
ദേവീസിംഹം സൈന്യമെല്ലാം നശിപ്പിച്ചോരുവാർത്തയും.

17. കേട്ടുടൻ സുംഭദൈത്യേന്ദ്രൻ കോപാൽ പ്രസ്ഫുരിതോഷ്ഠനായ്
കൽപിച്ചാനാച്ചണ്ഡമുണ്ഡമഹാസുരരൊടിങ്ങിനെ.

18. ഹേ ചണ്ഡ! ഹേമുണ്ഡ! നിങ്ങൾ ബഹുസൈന്യങ്ങളൊത്തുടൻ
അങ്ങുപോയ്ചേന്നു വേഗത്തിലവളേക്കൊണ്ടുപോരുവിൻ.

19. തലചുറ്റിവലിച്ചിട്ടോ കെട്ടിയോ സംശയം രണേ
നിങ്ങൾക്കുണ്ടാവുകിൽ കൊൽക സർവ്വദൈത്യായുധങ്ങളാൽ.

20. പഞ്ചാസ്യനേയുമദ്ദുഷ്ടയേയും കൊന്നാശു പോരുവിൻ
അദ്ദേവിയെക്കഴിയുകിൽക്കെട്ടിക്കൊണ്ടിങ്ങു പോരുവിൻ.

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീ മാഹാത്മ്യത്തിൽ
**ആറാമദ്ധ്യായം കഴിഞ്ഞു.**
********************

## ഏഴാമദ്ധ്യായം

ഋഷി പറഞ്ഞു.

1. ചണ്ഡമുണ്ഡാദിദൈത്യന്മാരവർ കൽപനകേട്ടുടൻ
നാലങ്കപ്പടയൊത്തസ്ത്രശസ്ത്രം കൈക്കൊണ്ടുപോയിനാർ.

2. ശൈലേന്ദ്രന്റെ മഹാസ്വർണ്ണശൃഗേകേസരിതൻഗളേ
   ഇരുന്നു പുഞ്ചിരിയിടും ദേവിയേദൈത്യർ കണ്ടുതേ.

3. ഉത്സാഹാലവളേക്കണ്ടുപിടിപ്പാനവർ ചെന്നുതേ
   വിൽവലിച്ചും വാളെടുത്തുമടുത്താരന്യരാം ചിലർ.

4. ഉടന്നാശ്ശാത്രവന്മാരോടേറ്റം കോപിച്ചു ചണ്ഡികാ
   മഷിപോലെ കറുത്തായന്നേരം ദേവീമുഖംരുഷാ.

5. ദേവിതൻഭ്രുകുടീവക്രഫാലപട്ടത്തിൽനിന്നുടൻ
   ഉണ്ടായ്പാശാസികളൊടൊത്തത്യുഗ്രമുഖീ കാളികാ.

6. വിചിത്രഖട്വാംഗധരതലമാലയണിഞ്ഞിവൾ
   വ്യാഘ്രചർമ്മാംബരാമാസം ശുഷ്കിച്ചതിഭയങ്കരീ.

7. അതിവിസ്തീർണ്ണമുഖവുമിളകും ഘോരജിഹ്വയും
   ദിക്കിൽതിങ്ങും ശബ്ദവുംതാണാരക്താക്ഷികളുമുള്ളവൾ.

8. മഹാസുരന്മാരെ വേഗാൽ നേർത്തുതാഡിച്ചുകൊണ്ടവൾ
   അങ്ങുദേവാരിസൈന്യത്തിലാർബ്ബലം തിന്നൊടുക്കിനാൾ.

9. പോരാളിമണിതോട്ടിക്കാരപരക്കാരിതൊത്തുടൻ
   ഒറ്റക്കൈകൊണ്ടെടുത്തിട്ടു വായിലിട്ടാൾ ഗജങ്ങളെ.

10. പോരാളിയോടൊത്തഹയം തേരാളിയമരും രഥം
    വായിലിട്ടുഗ്രമാംവണ്ണം കടിച്ചാൾ ദശനങ്ങളാൾ.

11. പിടിച്ചാളേകനേക്കേശേ കഴുത്തിൽ പിന്നെയന്യനെ
    ചവിട്ടീട്ടന്യനെക്കൊന്നാൾ മാറിനാൽ ഞെക്കിയന്യനെ.

12. ആദ്ദൈത്യരങ്ങിനെ വിടും മഹാശസ്ത്രാസ്ത്രമൊക്കെയും
    പിടിച്ചു കോപാൽ വായ്ക്കൊണ്ടു പൊടിച്ചു ദശനങ്ങളാൽ.

13. മഹാദേഹബലംപൂണ്ടാദ്ദാനവപ്പടയൊക്കെയും
    മർദ്ദിച്ചാൾ ചിലരേത്തിന്നാൾ തല്ലിനാൾ ചിലരേത്തഥാ.

14. ചിലർ വാൾവെട്ടുകൊണ്ടന്യർ ഖട്വാംഗത്തല്ലുകൊണ്ടുടൻ
    നാശംപ്രാപിച്ചു ദൈത്യന്മാർ കടികൊണ്ടിട്ടുമങ്ങിനെ.

15. ക്ഷണാൽ കൊന്നു പതിപ്പിച്ചാദൈത്യസൈന്യത്തെയൊക്കെയും
ചണ്ഡൻ കണ്ടത്യുഗ്രയാമാക്കാളിതൻ നേരെയോടിനാൻ.

16. ചണ്ഡൻ ബാണോഗ്രവർഷത്താൽ മുണ്ഡൻ ചക്രൗഘവൃഷ്ടിയാൽ
ഭീമഷിയാകുമവളെ മൂടിദൈത്യേന്ദ്രരാമവർ.

17. തന്മുഖത്തിൽ കടക്കുന്നാച്ചക്രചക്രം വിളങ്ങിതേ
കാറിന്നുള്ളിൽപ്പോകുമർക്കബിംബസംഘം കണക്കിനേ.

18. ചൊടിച്ചുടൻ ചിരിച്ചാളക്കാളിഭൈരവനാദിനി
കരാളവക്ത്രാന്തരസ്ഥദുർദ്ദർശദശനോജ്ജ്വലാ.

19. സഹുംകാരം വാളിളക്കിക്കാളി പാഞ്ഞഥ ചണ്ഡനെ
മുടിയിൽപിടിപെട്ടിട്ടാവാൾകൊണ്ടു തലവെട്ടിനാൾ.

20. നേർത്താനവളൊടായ്മുണ്ഡൻ ചണ്ഡൻ ചത്തതു കണ്ടുടൻ
അവനുംവീണു, കോപിച്ചക്കാളീഖട്വാംഗതാഡനാൽ.

21. മഹാവീര്യമെഴും ചണ്ഡമുണ്ഡനിഗ്രഹദർശനാൽ
പേടിച്ചോരോ വഴിയ്ക്കോടീകൊന്നുശേഷിച്ചൊരാപ്പട.

22. ചണ്ഡമുണ്ഡശിരസ്സും കൈക്കൊണ്ടു കാളിയണഞ്ഞുടൻ
അതിഘോരാട്ടഹാസംചേർന്നവം ദേവിയോടോതിനാൻ.

23. ഞാനങ്ങെയ്ക്കായ്ക്കൊണ്ടുവന്നേൻ ചണ്ഡമുണ്ഡപശുക്കളേ
അങ്ങുതാൻ കൊന്നിടും യുദ്ധയജ്ഞേ സുംഭനിസുംഭരെ.

ഋഷി പറഞ്ഞു.

24. ചണ്ഡമുണ്ഡാസുരന്മാരേക്കൊണ്ടുവന്നതു കണ്ടുടൻ
കല്യാണിയാം ദേവിഭംഗ്യാകാളിയോടരുൾചെയ്തുതേ.

25. ചണ്ഡമുണ്ഡാസുരന്മാരേക്കൊണ്ടുവന്നതുകൊണ്ടുനീ
ചാമുണ്ഡയെന്നു ലോകത്തിൽദ്ദേവിവിഖ്യാതയായ്വരും.

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീ മാഹാത്മ്യത്തിൽ ചണ്ഡമുണ്ഡവധം എന്ന
**ഏഴാമദ്ധ്യായം കഴിഞ്ഞു.**
*******************

# എട്ടാമദ്ധ്യായം

ഋഷി പറഞ്ഞു.

1. ചണ്ഡമുണ്ഡാസുരന്മാരുമെണ്ണമറ്റബലങ്ങളും
   ചത്തുവീണു നശിച്ചപ്പോൾ സുംഭനാമസുരേശ്വരൻ.

2. കോപാധീനമനസ്സായിട്ടുടനുഗ്രപ്രതാപവാൻ
   ദൈത്യസർവ്വബലോദ്യോഗത്തിന്നു കൽപിച്ചു ഭൂപതേ!

3. പുറപ്പെടട്ടേദൈത്യന്മാർതൻ ബലം സർവ്വമൊത്തുടൻ
   എൺപത്തുനാലുകംബുക്കളെൺപത്താറിന്നുദായുധർ.

4. എന്നാജ്ഞയാൽ കോടിവീര്യദൈത്യവൃന്ദങ്ങളമ്പതും
   ധൂമ്രന്മാരുടെ വൃന്ദങ്ങൾ നൂറും പോരിന്നു പോരണം.

5. കാലകന്മാർ ദൗഹൃദന്മാർ മൗര്യന്മാർ കാലകേയരും
   എന്നാജ്ഞയാലിദ്ദൈത്യന്മാർ വേഗാൽ പോരിന്നുപോരണം.

6. എന്നുകൽപിച്ചു ദൈത്യേന്ദ്രൻ സുംഭനത്യുഗ്രശാസനൻ
   പുറപ്പെട്ടുമഹാസൈന്യബഹുസാഹസ്രയുക്തനായ്.

7. മഹോൽപാതങ്ങളേറ്റമുണ്ടായ്പലതരത്തിലും
   ചോരയും ചളിയും പെയ്തു കൽപാന്താംഭോദമസ്ഥിയും.

8. ശബ്ദിച്ചു മാംസം തിന്നുന്ന ജന്തുക്കളതിഘോരമായ്
   ഉൽപ്പാതമതുനോക്കാതെ സുംഭൻ പോയാൻ ഹിമാചലേ.

9. വന്നീടുമത്യുഗ്രമാമാസ്സൈന്യത്തേക്കണ്ടു ചണ്ഡികാ
   നിറച്ചു ഞാണൊലികളാൽ ഭൂമ്യാകാശങ്ങൾതന്നകം.

10. പിന്നെസ്സിംഹം മഹാനാദമേറ്റവുംചെയ്തു മന്നവ!
    ആ നാദം മണിനാദത്താൽ ദേവിയേറ്റം വളർത്തിനാൾ.

11. ദിക്കൊക്കെ നിറയും ഘണ്ടാസിംഹജ്യാനിനദങ്ങളെ
    വിസ്തീർണ്ണമുഖിയാം കാളിവെന്നാളുഗ്രാരവങ്ങളാൽ.

12. ആ ശബ്ദംകേട്ടു കോപിച്ചു ദൈത്യസൈന്യങ്ങൾ ചുറ്റുമായ്.
    ദേവിയേയും കാളിയേയും സിംഹത്തേയും വളഞ്ഞുതേ.

13. ദേവവൈരിക്ഷയത്തിന്നും ദേവശ്രേഷ്ഠോദയത്തിനും
അപ്പോൾ ഭൂപ! വിരിഞ്ചേശവിഷ്ണുരുദ്രേന്ദ്രശക്തികൾ.

14. അവർ മെയ്കളിൽനിന്നുണ്ടായതിവീര്യബലാഢ്യമാർ
ദേവിതന്നന്തികേചെന്നാർ തത്തദ്രൂപിണിമാർ തഥാ.

15. ഏതുമട്ടേതുദേവന്നു രൂപവാഹനഭൂഷകൾ
അവന്റെ ശക്തിയതുമട്ടസുരപ്പോരിനെത്തിനാൾ.

16. ബ്രഹ്മാണിയാം ബ്രഹ്മശക്തി കിണ്ടിയും ജപമാലയും
കൈക്കൊണ്ടന്നങ്ങളേന്തുന്ന വിമാനംകേറി വന്നുതേ.

17. ബാലേന്ദുനാഗകടകമണിഞ്ഞു വൃഷഭസ്ഥയായ്
ശ്രേഷ്ഠത്രിശൂലം കൈക്കൊണ്ടുവന്നാൾ മഹേശ്വരീശ്വരീ.

18. കൗമാരിയാം ദേവി വേലുകൈക്കൊണ്ടുഗുഹരൂപയായ്
ദൈത്യയുദ്ധത്തിന്നു നല്ല മയിലിൽകേറി വന്നുതേ.

19. ഗരുഡാരൂഢയായ്‌വന്നാൾ വൈഷ്ണവീശക്തിയങ്ങിനെ
കയ്യിൽ ചക്രഗദാശംഖശാർങ്ഗഖഡ്ഗം ധരിച്ചവൾ.

20. നേരറ്റയജ്ഞവാരാഹരൂപിയാം ഹരിതന്നുടേ
ആശ്ശക്തിയും പന്നിതന്മെയ്യെടുത്തവിടെയെത്തിനാൾ.

21. നക്ഷത്രൗഘംചിന്നുമാറങ്ങിളക്കുംസടപൂണ്ടവൾ
നരസിംഹസമാകാരനാരസിംഹിയണഞ്ഞുതേ.

22. ഇന്ദ്രന്റെ മട്ടുതാൻ വജ്രംകൈക്കൊണ്ടൈരാവതസ്ഥയായ്
ആയിരക്കണ്ണിയായ്‌വന്നാളൈന്ദ്രിയാമവളങ്ങിനെ.

23. അദ്ദേവശക്തികളൊടൊത്തീശൻ ദേവിയൊടോതിനാൻ
കൊന്നാലുമസുരന്മാരെ വന്നാലും വേഗമെന്നുടൻ.

24. പിന്നെദ്ദേവീശരീരത്തിൽനിന്നുണ്ടായതിഭീഷണാ
അത്യുഗ്രാചണ്ഡികാശക്തിശിവാശതനിനാദിനീ.

25. ജടചെമ്പിച്ചീശനോടുമടങ്ങാതവൾ ചൊല്ലിനാൾ
ഭഗവാൻ ദൂതനായ്സ്സുംഭനീസുംഭാഗ്രത്തിലെത്തണം.

26. ഗർവ്വേറും ദൈത്യരാം സുംഭനീസുംഭന്മാരൊടും ഭവാൻ
മറ്റും പോരിന്നങ്ങുവന്നദൈതേയരൊടുമോതണം.

27. മുപ്പാരിന്ദ്രൻ ലഭിയ്ക്കട്ടേഹവിസ്സുണ്ണട്ടെ വാനവർ
ജീവിപ്പാനിച്ഛയുണ്ടെങ്കിൽ പാതാളേ നിങ്ങൾ പൂകുവിൻ.

28. ബലഗർവ്വാൽ പിന്നെവേണം പോർ നിങ്ങൾക്കെങ്കിലോ വരാം
വേണ്ടുവോളം ഭവന്മാംസം തിന്നിട്ടേമച്ഛിവാഗണം.

29. അദ്ദേവി ശിവനെത്തന്നെദ്ദൂതനാക്കിയകാരണാൽ
ശിവദൂതീതിചൊൽക്കൊണ്ടപേർപൂണ്ടാളവൾ പാരിതിൽ.

30. ശർവ്വൻചൊല്ലിദ്ദേവിതൻ വാക്കാമഹാദൈത്യർ കേട്ടുടൻ
ദേവിനിന്നരുളുന്നേടത്തമർഷം തിങ്ങിയെത്തിനാർ.

31. ആദ്യംതാൻ പിന്നെനേർത്തുഗ്രശരശക്ത്യൃഷ്ടിവൃഷ്ടിയെ
ആദ്ദേവിതന്മേൽ വർഷിച്ചാർ പൂർണ്ണാമർഷാൽ സുരാരികൾ.

32. ദൈത്യർവിട്ടമ്പു, വേൽ, ശൂലം, കോടാലിയിവയീശ്വരീ
മുറിച്ചുകളിയാൽവില്ലുവലിച്ചെയ്ത ശരങ്ങളാൽ.

33. ശൂലംകേറ്റിപ്പൊളിച്ചിട്ടും ഖട്വാംഗംകൊണ്ടുതല്ലിയും
ശത്രുക്കളേക്കൊന്നു കാളിദേവ്യഗ്രേ സഞ്ചരിച്ചുതേ.

34. മാഹേശ്വരീത്രിശൂലത്താൽ ചക്രത്താലങ്ങു വൈഷ്ണവി
കൊന്നു കോപേന കൗമാരി ദാനവന്മാരെ വേലിനാൽ.

35. ഐന്ദ്രിതൻവജ്രമേറ്റിട്ടു വളരെദ്ദൈത്യദാനവർ
മെയ്പിളർന്നേറ്റവും ചോരപെയ്തുവീണാർ മഹീതലേ.

36. മുഖത്താൽ തല്ലിയും തേറ്റത്തലയാൽ മാറുകീറിയും
വാരാഹമൂർത്തി ചക്രത്താൽ പിളർന്നും കൊന്നു ദൈത്യരെ.

37. പോരിൽദിക്കുമുഴക്കിക്കൊണ്ടലറീട്ടസുരേന്ദ്രരെ
നഖത്താൽ കീറിയും തിന്നും നാരസിംഹി നടന്നുതേ.

38. ശിവദൂതിനിജത്യുഗ്രാട്ടഹാസംകേട്ടു ഭീതിയാൽ
പാരിൽപ്പതിച്ചസുരരെക്കീറിത്തിന്നാളുടൻ തദാ.

39. നാനോപായങ്ങൾകൊണ്ടേവം കോപിച്ചസുരവര്യരെ
മർദ്ദിയ്ക്കുമാതൃസംഘത്തെക്കണ്ടോടിദിതിജപ്പട.

40. മാതൃസംഘാർദ്ദനംകൊണ്ടു ദൈത്യർ മണ്ടുന്നകണ്ടുടൻ
പോരിന്നണഞ്ഞാൻ കോപിച്ചു രക്തബീജൻ മഹാസുരൻ.

41. മഹാവീരാഢ്യനാസ്സുംഭനിസുംഭഭഗിനീസുതൻ
രാജൻക്രോധവതീപുത്രൻ മഹാബലപരാക്രമൻ.

42. ചോരതുള്ളിയവൻമെയ്യിൽനിന്നു മന്നിൽപ്പതിയ്ക്കിലോ
അപ്പോഴാപ്പാരിൽനിന്നുണ്ടാമതുപോലൊരു ദാനവൻ.

43. ഗദകൈക്കൊണ്ടുപോർചെയ്താനൈന്ദ്രിയോടാമഹാസുരൻ
തൻവജ്രംകൊണ്ടൈന്ദ്രിയുടൻ താഡിച്ചാൾ രക്തബീജനെ.

44. വജ്രമേറ്റൊരവന്നേറ്റമുടൻ ചോരയൊലിച്ചുതേ
യോദ്ധാക്കളവിടന്നുണ്ടായ്ത്തദ്രൂപബലമുള്ളവർ.

45. അവൻതന്മെയ്യിൽനിന്നെത്ര ചോരത്തുള്ളികൾ വീണുവോ
തദ്വീര്യോത്സാഹദേഹങ്ങളൊത്തുണ്ടായത്രപൂരുഷർ.

46. അതിൽനിന്നും പിന്നെയുണ്ടായതിൽനിന്നും പുന:പുന:
മാതൃക്കളോടതിക്രൂരശസ്ത്രപാതാതിഘോരമായ്.

47. ആ രക്തജാസുരന്മാരുമവിടെപ്പൊരുതീടിനാർ
പിന്നെയും വജ്രമേറ്റാദൈത്യദേഹജശോണിതം.

48. ഒലിച്ച ദിക്കിൽനിന്നുണ്ടായ്‌വന്നു പൂരുഷരായിരം
ചക്രംകൊണ്ടിവനെപ്പോരിലൂക്കോടേവെട്ടി വൈഷ്ണവി.

49. ഗദകൊണ്ടൈന്ദ്രിതാഡിച്ചാളാദ്ദാനവകുലേന്ദ്രനെ
വൈഷ്ണവീചക്രമേറ്റുണ്ടാം ചോരതീർത്തമഹാസുരർ.

50. വളരെക്കൂടിവന്നപ്പോൾ ജഗത്തൊക്കെ നിറഞ്ഞുപോയ്
താഡിച്ചുവേലാൽ കൗമാരി വാളാൽ വാരാഹിയങ്ങിനെ.

51. മാഹേശ്വരിത്രിശൂലത്താൽ രക്തബീജാസുരേന്ദ്രനെ
നന്നായിട്ടരിശംപൂണ്ടാരക്തബീജമഹാസുരൻ.

52. താഡിച്ചു ഗദയാൽ വേറേമാതൃക്കളെയശേഷവും
ഏറ്റവുംശക്തിശൂലാദിയേറ്റവൻതന്റെ ശോണിതം.

53. ഒലിച്ചു പാരിലവിടന്നേറെയുണ്ടായി ശോണിതം
ആദൈത്യരക്തം നിർമ്മിച്ച ദൈത്യന്മാരാൽജ്ജഗത്രയം.

54. എല്ലം നിറഞ്ഞുപോയപ്പോളേറ്റം പേടിച്ചു ദേവകൾ
[വിണ്ണിൽദ്ദിവ്യവിമാനത്തിൽനിന്നുതങ്ങളിലോതിനാർ.

55. ഈ രക്തബീജനെയൊഴിച്ചിതുപോലെ മഹാസുരൻ
ഉണ്ടായിട്ടില്ലിപ്പൊളിങ്ങില്ലുണ്ടാവുകയുമില്ലിനി.]

56. ആദ്ദേവദു:ഖംകണ്ടിട്ടു വേഗം ചണ്ഡിക ചൊല്ലിനാൾ
കാളിയോടയിചാമുണ്ഡേ! വലുതാക്കുക നീമുഖം.

57. മച്ശസ്ത്രമേറ്റൊഴുകിടും രക്തബീജാസ്രമൊക്കെനീ
കുടിയ്ക്ക, തുള്ളിപോകാതീവേഗമുള്ള മുഖത്തിനാൽ.

58. തദുൽപന്നാസുരന്മാരേത്തിന്നു പോരിൽ നടക്കനീ
ചോരയേവം ക്ഷയിച്ചിട്ടീദ്ദൈത്യൻ പ്രാപിച്ചിടും ക്ഷയം.

59. നീതിന്നാലുഗ്രരായ്പേറിട്ടുണ്ടാവുകയുമില്ലിവർ
എന്നുരച്ചിട്ടു ശൂലംകൊണ്ടവനെക്കുത്തി ചണ്ഡികാ.

60. എടുത്തു രക്തബീജന്റെ ചോര കാളിമുഖത്തിനാൽ
ഇവൻ ചണ്ഡികയെപ്പിന്നെഗ്ഗദകൊണ്ടങ്ങു തല്ലിനാൻ.

61. ഒട്ടും വേദനയേദ്ദേവിയ്ക്കുണ്ടാക്കീലാഗ്ഗദാഹതി
കുത്തേറ്റവൻ മെയ്യിൽനിന്നു ചോരയേറ്റമൊലിച്ചുതേ.

62. എടുത്താളതുചാമുണ്ഡയങ്ങുമിങ്ങും മുഖത്തിനാൽ
ചോരവീണിവൾതൻ വായിലുണ്ടാകും ദൈത്യവര്യരെ.

63. കടിച്ചുതിന്നു ചാമുണ്ഡ കുടിച്ചാളനിണത്തെയും
താഡിച്ചു ഖഡ്ഗബാണാർഷ്ടിശൂലവജ്രായുധങ്ങളാൽ.

64. കാളി ചോരകുടിയ്ക്കുന്നാരക്തബീജനെയീശ്വരീ
ശസ്ത്രൗഘഹതനായിട്ടാരക്തബീജമഹാസുരൻ.

65. ചോരയില്ലാതെയായിട്ടു വീണാൻ ഭൂമിപ! ഭൂമിയിൽ
രക്തബീജജദൈത്യന്മാർ നശിച്ചാരൊക്കെയിങ്ങിനെ.

66. സാമ്യമറ്റസുഖംപൂണ്ടാരദ്ദേവകളുടൻ നൃപ!
തുള്ളീമാതൃഗണം രക്തമദം വർദ്ധിച്ചു മോദത:

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീ മാഹാത്മ്യത്തിൽ രക്തബീജവധം എന്ന
**എട്ടാമദ്ധ്യായം കഴിഞ്ഞു.**
********************

## ഒമ്പതാമദ്ധ്യായം
************

ഋഷി പറഞ്ഞു.

1. രക്തബീജവധം ചേർന്ന ദേവിതൻ വൃത്തവൈഭവം
ഭഗവാനേ! ഭവാനെന്നോടുരച്ചതിതു വിസ്മയം.

2. ഇനിയും കേൾക്കണമെനിയ്ക്കുൽക്കടക്രോധിസുംഭനും
നിസുംഭനും രക്തബീജൻ വീണപ്പോളെന്തുചെയ്തതും.

ഋഷി പറഞ്ഞു.

3. രക്തബീജനെയും മറ്റുള്ളോരെയും കൊന്നനന്തരം
കോപിച്ചാരേറ്റവും സുംഭനിസുംഭന്മാർ മഹാരണേ.

4. പെരുമ്പട നശിയ്ക്കുന്ന കണ്ടമർഷംകലർന്നുടൻ
മുഖ്യാസുരപ്പടയുമായ് നിസുംഭൻ നേർക്കു പാഞ്ഞുതേ.

5. അവന്റെ ചുറ്റുമായ്നിന്നു കോപാൽ ചുണ്ടുകടിച്ചുടൻ
മഹാസുരന്മാരരികിൽചെന്നാർ ദേവീവധത്തിനായ്.

6. മഹാവീര്യൻ സുംഭനും തൻപടയൊന്നിച്ചു വന്നുതേ
മാതൃക്കളായ്പോർചെയ്തിട്ടു ദേവിയെക്കൊല്ലുവാൻക്രുധാ.

7. പോർചെയ്താർ ദേവിയായ് സുംഭനിസുംഭന്മാരുടമ്പരം
മേഘങ്ങൾപോലെ വർഷിച്ചാരത്യുഗ്രശരവൃഷ്ടിയെ.

8. മുറിച്ചാളവർവിട്ടമ്പു ദേവി, തന്റെ ശരങ്ങളാൽ
ദൈത്യേശ്വരാംഗങ്ങളിലും താടിച്ചാളായുധങ്ങളാൽ.

9. നിസുംഭൻ നൽപരിചയും തീക്ഷ്ണാസിയുമെടുത്തുടൻ
വെട്ടീദേവീവാഹനമാം സിംഹശ്രേഷ്ഠന്റെ മൗലിയിൽ.

10. നിസുംഭൻതൻ നല്ലവാളുമഷ്ടചന്ദ്രകചർമ്മവും
മുറിച്ചു ദേവി, സിംഹത്തെ വെട്ടിയപ്പോൾ ക്ഷുരത്തിനാൽ.

11. ഖഡ്ഗചർമ്മങ്ങളറ്റപ്പോളാദ്ദൈത്യൻ വേലുചാട്ടിനാൻ
രണ്ടായ്മുറിച്ചാൾ ചക്രത്താൽ നേരിട്ടെത്തുന്ന ശക്തിയെ.

12. നിസുംഭദൈത്യൻ ശൂലത്തെവിട്ടാൻ കോപം വളർന്നുടൻ
വരുംശൂലത്തെയും ദേവിയിടിച്ചിട്ടു പൊടിച്ചുതേ.

13. ആഞ്ഞെറിഞ്ഞാൻ ഗദയവൻ ദേവിതൻനേർക്കു പിന്നെയും
ദേവീശൂലംകൊണ്ടേറ്റം പിളർന്നാഗ്ഗദ ഭസ്മമായ്.

14. പിന്നെപ്പരശുകൈക്കൊണ്ടു വരുന്നാദ്ദൈത്യവര്യനെ
വീഴിച്ചുസായകൗഘത്താൽ താഡിച്ചൂഴിയിലീശ്വരി.

15. ഉഗ്രവിക്രമനേത്തംവിരുഷാസുംഭൻ വീണനന്തരം
ചൊന്നാനേറ്റംരുഷാസുംഭൻ ദേവിയോടമർചെയ്യുവാൻ.

16. ശ്രേഷ്ഠായുധംചേർന്നത്യുച്ചനിസ്തുല്യാഷ്ടഭുജങ്ങളാൽ
മാനംനിറഞ്ഞവൻ തേരിൽക്കേറിശ്ശോഭിച്ചുവങ്ങിനെ.

17. വരുമായവനെക്കണ്ടു ദേവി ശംഖംമുഴക്കിനാൾ
ചെയ്താളേറ്റം ദുസ്സഹമാം വില്ലിൻഞാണിന്റെ ശബ്ദവും.

18. നിറച്ചാളവൾ ദിക്കെല്ലാം നിജഘണ്ടാരവത്തിനാൽ
അസുരപ്പടകൾക്കുള്ള വീര്യമെല്ലാം കെടുംവിധം.

19. പിന്നെസ്സിംഹം ദന്തിമദംപോക്കും ഭീമാരവങ്ങളാൽ
നിറച്ചാൻ ഭൂമിയാകാശം പത്തുദിക്കിവയങ്ങിനെ.

20. അടിച്ചാൾ മാനവും മന്നും ചാടിക്കാളീകരങ്ങളാൽ
ഉടൻനടേത്തെശബ്ദങ്ങളാശ്ശബ്ദത്താൽ മറഞ്ഞുപോയ്.

21. ശിവദൂതിയുടൻ ദൈത്യർക്കാടൽചേർത്തലറീടിനാൾ
സുംഭൻ ചൊടിച്ചു, ദൈത്യന്മാർ ഞെട്ടിനാരാരവങ്ങളാൽ.

22. ദുഷ്ട! നീ നില്ക്ക! നില്ക്കെന്നു ദേവി ചൊല്ലും ദശാന്തരേ!
മാനത്തിൽ നില്ക്കും ദേവന്മാർ ജയിയ്ക്കെന്നു പുകഴ്ത്തിനാർ.

23. ആഞ്ഞെറിഞ്ഞാൻ പെരുന്തിയ്യോത്തത്യുഗ്രജ്വാലശക്തിയെ
സുംഭൻ, കളഞ്ഞാളതിനെ മഹോൽക്കാശക്തിയാൽ ശിവാ.

24. നിറഞ്ഞു മുപ്പാരിനുള്ളു സുംഭസിംഹാരവത്തിനാൽ
അതിനാൽ ഭൂപ!ജിതമായ്ഗ്ഘോരനിർഗ്ഘാതനിസ്വനാ.

25. സുംഭബാണങ്ങളേദ്ദേവിസുംഭൻദേവീശരങ്ങളെ
മുറിച്ചു നൂറായിരമങ്ങുഗ്രസ്വീയശരങ്ങളാൽ.

26. ശൂലംകൊണ്ടവനെക്കോപിച്ചുടനദ്ദേവി കുത്തിനാൾ
മോഹിച്ചുഭൂതലേവീണാനാക്കുത്തേറ്റവുമേറ്റവൻ.

27. തന്റേടമുണ്ടായിട്ടപ്പോൾ നിസുംഭൻ വില്ലെടുത്തുടൻ
ദേവീകാളീഹരികളിൽ തൂകിയമ്പുകളങ്ങിനെ.

28. പത്തായിരം കൈകൾപൂണ്ടു പിന്നെയും ദാനവേശ്വരൻ
ചക്രായുധംകൊണ്ടു നന്നായ്വിശ്വേശ്വരിയെ മൂടിനാൻ.

29. പിന്നെദ്ദുർഗ്ഗാർത്തിതീർത്തിടും ദുർഗ്ഗാഭഗവതീക്രുധാ
മുറിച്ചാളാച്ചക്രബാണങ്ങളേത്തന്റെ ശരങ്ങളാൽ.

30. നിസുംഭൻ ഗദകൈക്കൊണ്ടു ദൈത്യപ്പടയൊടൊത്തുടൻ
ദേവിയെക്കൊല്ലുവാൻ നേരിട്ടോടിച്ചെന്നാനനന്തരം.

31. വരുമ്പോൾത്താനവൻതന്റെ ഗദ ദേവി നുറുക്കിനാൾ
ഉടൻ നിശിതഖഡ്ഗംകൊണ്ടവൻ കൈക്കൊണ്ടു ശൂലവും.

32. ശൂലം കൈക്കൊണ്ടെത്തിടുമാനിസുംഭസുരവൈരിയെ
ആഞ്ഞോങ്ങിവിട്ട ശൂലത്താൽ കുത്തീമാറത്തു ചണ്ഡികാ.

33. അവന്റെ ശൂലഭിന്നോരസ്ഥലാൽ വീര്യബലാധികൻ
നില്ക്കെന്നുറക്കെച്ചൊല്ലിക്കൊണ്ടുണ്ടായപരനാം പുമാൻ.

34. പുറപ്പെടുന്നവൻതന്റെ തല വാൾകൊണ്ടു വെട്ടിനാൾ
ഉറക്കെദ്ദേവിഹാസംപൂണ്ടിവൻ വീണാനുടൻ ഭുവി.

35. അപ്പോൾ സിംഹം തീക്ഷ്ണദംഷ്ട്രകൊണ്ടു കൺഠം പൊടിച്ചുടൻ
അദ്ദൈത്യരെത്തിന്നു തഥാ കാളിയും ശിവദൂതിയും.

36. കൗമാരിതന്റെ വേൽകൊണ്ടു നശിച്ചു ചില ദാനവർ
ബ്രഹ്മാണിതന്മന്ത്രപൂതജലത്താൽ നഷ്ടരായ് ചിലർ.

37. മാഹേശ്വരീത്രിശൂലത്താൽ കീറിവീണു തഥാ ചിലർ
വാരാഹിതന്മുഖത്തല്ലാൽ ഭൂമിയിൽ പൊടിയായ് ചിലർ

38. ചക്രംകൊണ്ടും തഥാ വജ്രംകൊണ്ടും കേശവശക്തിയും
ഐന്ദ്രിയും, ദാനവന്മാരേക്കണ്ടംകണ്ടം നുറുക്കിനാർ.

39. മരിച്ചു ചില ദൈത്യന്മാർ പോരിൽനിന്നോടിനാർ ചിലർ
ചിലരേത്തിന്നു ഹരിയും കാളിയും ശിവദൂതിയും.

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ നിസുംഭവധം എന്ന
**ഒമ്പതാമദ്ധ്യായം കഴിഞ്ഞു**
*****************

## പത്താമദ്ധ്യായം

************

ഋഷി പറഞ്ഞു.

1. പ്രാണൻ പോലുള്ളനുജനാനിസുംഭനെ വധിച്ചതും
പടയേക്കൊന്നതുംകണ്ടു കോപത്താൽ സുംഭനോതിനാൻ.

2. ബലടർപ്പത്തിനാൽ ദുഷ്ടേ! ദുർഗ്ഗേ ഗർവ്വിച്ചിടെണ്ടനീ
മാനമേറുന്ന നീ പോരാടുന്നതനുബലാശ്രയാൽ.

ദേവി അരുളിച്ചെയ്തു.

3. ഞാൻതാനുലകിൽ ഞാനല്ലാതാരുരണ്ടാമതുണ്ടിഹ
ദുഷ്ട! കണ്ടാലുമെന്നിൽത്താൻ ചേരുമീയ്യെൻ വിഭൂതികൾ.

4. അദ്ദേവിതന്മേനിയിലാബ്രാഹ്മിതൊട്ടുള്ള ദേവിമാർ
ചേർന്നാരുടൻ ദേവിയപ്പോളേകയായ്ത്താൻ ഭവിച്ചുതേ.

ദേവി അരുളിച്ചെയ്തു.

5. ഐശ്വര്യങ്കൊണ്ടു ഞാൻ നിന്നേൻ ബഹുരൂപങ്ങൾ പൂണ്ടിഹ
അതൊക്കെപ്പോക്കിനില്ക്കുന്നു താനേതാൻ പോരിൽ നില്ക്കനീ.

6. സർവ്വദേവാസുരന്മാരും കാൺകവേബഹുഘോരമായ്
ദേവിയും സുംഭനുംകൂടിപ്പിന്നെ യുദ്ധം തുടങ്ങിനാർ.

7. തീക്ഷ്ണദാരുണബാണാസ്ത്രശസ്ത്രവർഷങ്ങളാൽത്തഥാ
അവർതമ്പോർ സർവ്വലോകഭീതിയുണ്ടാക്കി പിന്നെയും.

8. ദേവി പിന്നെ പ്രയോഗിച്ച ദിവ്യാസ്ത്രങ്ങളെയീശ്വരീ
കളഞ്ഞു കാളിയോടുഗ്രഹുങ്കാരോച്ചാരണാദിയാൽ.

9. ആദ്ദൈത്യൻ ബാണസംഘത്താൽപിന്നെദ്ദേവിയെ മൂടിനാൻ
അതിലാദ്ദേവിയും കോപാൽ വിൽമുറിച്ചു ശരങ്ങളാൽ.

10. വില്ലറുത്തപ്പോളുടനേവേലെടുത്താന്മാഹാസുരൻ
മുറിച്ചു ദേവി ചക്രംകൊണ്ടവൻ കയ്യിലെഴുന്നതും.

11. ശതേന്ദു ചർമ്മവും മിന്നും വാളും കയ്ക്കൊണ്ടനന്തരം
ആദ്ദേവിതൻനേർക്കു പാഞ്ഞാൻ ദാനവാധിപനായകൻ.

12. വരുമ്പോൾത്താനവൻതൻ വൈലൊത്തുമിന്നുന്ന ഖഡ്ഗവും
ചർമ്മവും ദേവി ഖണ്ഡിച്ചാളെയ്തതീക്ഷ്ണശരങ്ങളാൽ.

13. ഹതാശ്വസൂതൻ വിച്ശിന്നചാപനദ്ദൈത്യനപ്പൊഴേ
ദേവിയെക്കൊല്ലുവാന്വേണ്ടീട്ടെടുത്താനുഗ്രമുഡ്ഗരം.

14. അറുത്തുകൂർത്തമ്പുകളാൽവരും സുംഭന്റെ മുഡ്ഗരം
എന്നാലും മുഷ്ടിപൊക്കീട്ടു നേരേപാഞ്ഞാനവൻ ജവാൽ.

15. ഇടിച്ചാൻ ദേവിതൻ മാറത്തസുരേശ്വരനാമവൻ
ദേവിയും തല്ലിനാൾ മാറത്തവനെക്കൈത്തലത്തിനാൽ.

16. കരപ്രഹരംകൊണ്ടിട്ടാദ്ദൈത്യരാജൻ മഹീതലേ
വീണാനുടനെഴുന്നേറ്റാനവ്വണ്ണംതന്നെ പിന്നെയും.

17. ചാടിപ്പിടിച്ചീശ്വരിയെക്കൊണ്ടവൻ മാനമേറിനാൻ
ബാധവിട്ടങ്ങുമവനോടദ്ദേവി പൊരുതീടിനാൾ.

18. സിദ്ധർഷികൾ മഹാശ്ചര്യപ്പെടുമാറപ്പോളംബരേ
ദൈത്യനും ദേവിയും തമ്മിൽ ദ്വന്ദ്വയുദ്ധം തുടങ്ങിനാർ.

19. ബഹുനാളവനോടൊത്തു കൈപ്പൊർചെയ്തുടനീശ്വരി
എടുത്തുയർത്തിച്ചുറ്റിച്ചിട്ടെറിഞ്ഞാളവനെ ക്ഷിതൗ.

20. എറിഞ്ഞവൻ മന്നിൽവീണു മുഷ്ടിപൊക്കിദ്ദുരാശയൻ
വേഗാൽച്ചണ്ഡികയേക്കൊൽവാനിച്ഛയാൽ നേരെയോടിനാൻ.

21. വരുമാസ്സർവ്വ ദൈത്യൗഘനാഥനെപ്പിന്നെയീശ്വരീ
ശൂലത്താൽ മാറുകീറീട്ടു വീഴിച്ചാളവനീതലേ.

22. തുരുത്തുകുന്നാഴികളൊത്തൂഴിയൊക്കെക്കുലുങ്ങവേ
ദേവീശൂലാഗ്രമേറ്റിട്ടു ചത്തവൻ വീണു ഭൂമിയിൽ.

23. ആദ്ദുഷ്ടൻ ചത്തനേരത്തു പിന്നെസ്സർവ്വം പ്രസന്നമായ്
ജഗത്തിലത്തലേറ്റം പോയച്ഛമായ്വന്നിതംബരം.

24. മുമ്പിലുണ്ടായൊരുൽപാതജ്വാലാമേഘങ്ങൾ കെട്ടുപോയ്
വഴിയ്ക്കൊലിച്ചു പുഴകൾ സുംഭൻ ചത്തപ്പോളങ്ങിനേ.

25. അവൻ ചത്തപ്പോളാനന്ദം ദേവൗഘങ്ങൾക്കു മാനസേ.
നിറഞ്ഞു, ഗന്ധർവ്വേന്ദ്രന്മാർ പാടിനാർ നല്ല ഭംഗിയിൽ.

26. ആടിനാരപ്സരസ്ത്രീകളടിച്ചാർ പടഹങ്ങളെ
സൂര്യൻ സുപ്രഭനാ,യ്വീശീപുണ്യവാതങ്ങളങ്ങിനെ
കേട്ടൂദ്ദിഗ്ഗജശബ്ദങ്ങൾ സൗമ്യരായ്ക്കത്തി വഹ്നികൾ.

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ സുംഭവധമെന്ന
**പത്താമദ്ധ്യായം കഴിഞ്ഞു**
*****************

## പതിനൊന്നാമദ്ധ്യായം

************

### ഋഷി പറഞ്ഞു.

1. ദൈത്യേന്ദ്രനെദ്ദേവി വധിച്ചശേഷം
   സേന്ദ്രാഗ്നിമുഖ്യാമരരിഷ്ടലാഭാൽ
   ഫുല്ലാസ്യകാന്ത്യാശകുളേപ്രകാശി-
   പ്പിച്ചങ്ങു കാർത്യായനിയെ സ്തുതിച്ചു.

2. ഹേ ദേവി ഭക്താർത്തിഹരേപ്രസീദ
   പ്രസീദനിശ്ശേഷജഗത്തിനമ്മേ!
   പ്രസീദവിശ്വേശ്വരി! കാക്കവിശ്വം
   ചരാചരാധീശ്വരി! ദേവി! നീതാൻ.

3. മന്നായിനില്ക്കുന്നതു കാരണത്താൽ
   ജഗത്തുകൾക്കാശ്രായഭൂതനീതാൻ
   ഇതിന്നു സർവ്വത്തിനനന്തവീര്യേ!
   നീ വെള്ളമായ്ത്തൃപ്തിവരുത്തീടുന്നു.

4. നീ വീര്യമേറീടിനവിഷ്ണുശക്തി
   വിശ്വം ചമയ്ക്കും വരമായയും നീ
   ഇതൊക്കെയും മോഹിതമംബ! നിന്നാൽ
   മോക്ഷംതരും നീ ഭുവനേതെളിഞ്ഞാൽ.

5. പെൺ, വിദ്യ, വാക്കെന്നിവയൊക്കെയും നിൻ
   സ്വരൂപഭേദങ്ങളശേഷനാഥേ!
   ലോകം നിറഞ്ഞമ്മയൊരുത്തിനിയ്യേ
   നിൻഗൗണമുഖ്യസ്തുതിയെന്തുദേവി?

6. സ്വർഗ്ഗാപവർഗ്ഗപ്രദയായ് ദേവിയായ്‌വിശ്വരൂപയായ്
   നിന്നെ സ്തുതിച്ചാൽ മറ്റെന്തുനല്ലവാക്കുള്ളു വാഴ്ത്തുവാൻ.

7. ബുദ്ധിയായ് സർവ്വലോകത്തിനുള്ളിൽനിൽക്കും മഹേശ്വരി
   സ്വർഗ്ഗാപവർഗ്ഗങ്ങൾ തരും നാരായണി! നമോസ്തുതേ.

8. കലാകാഷ്ഠാദിരൂപംപൂണ്ടശേഷപരിണാമദേ!
   വിശ്വം മുടിപ്പാൻ കെൽപ്പുള്ള നാരായണി! നമോസ്തുതേ.

9. സർവ്വാർഥസിദ്ധിദേ! ഗൗരീ ! ശരണ്യേത്രീക്ഷണേ ! ശിവേ!
സർവ്വമംഗലമംഗല്യേ ! നാരായണി ! നമോസ്തുതേ.

10. ഗുണങ്ങൾക്കാശ്രയേസൃഷ്ടിസ്ഥിതിസംഹാരകാരിണീ
ശുദ്ധബ്രഹ്മാത്മികേ ! നിത്യേ ! നാരായണി നമോസ്തുതേ.

11. കാക്കെന്നണഞ്ഞ ദീനാർത്തന്മാരേക്കാപ്പാൻ സമുത്സുകേ
സർവ്വാർത്തിതീർത്തീടും ദേവി! നാരായണി നമോസ്തുതേ.

12. ഹംസംചേർന്ന വിമാനത്തിൽ നിൽക്കും ബ്രാഹ്മീസ്വരൂപിണീ!
ദർഭവെള്ളം തള്ളിയ്ക്കുന്ന നാരായണി നമോസ്തുതേ.

13. പാമ്പുശൂലംതിങ്കളിവ ധരിച്ചുവൃഷവാഹയായ്
മാഹേശ്വരീരൂപമൊത്ത നാരായണി നമോസ്തുതേ.

14. വൻ വേലെടുക്കുമനഘേ! കൗമാരീരൂപധാരിണി
മയിൽകോഴികളോടൊത്ത നാരായണി നമോസ്തുതേ.

15. വൈഷ്ണവീരൂപമായ് ശംഖം ചക്രം വില്ലമ്പുവാൾ ഗദ
ഇതേന്തും നീ പ്രസാദിയ്ക്ക നാരായണി നമോസ്തുതേ.

16. തേറ്റയാൽ മന്നുദ്ധരിച്ച വാരാഹേന്ദ്രാകൃതേ! ശിവേ!
മഹോഗ്രചക്രം കൈകൊണ്ട നാരായണി നമോസ്തുതേ.

17. നൃസിംഹഘോരരൂപം പൂണ്ടസുരപ്പട കൊന്നുടൻ
മുപ്പാർ പാലിക്കയാൽ പൂജ്യേ! നാരായണി നമോസ്തുതേ.

18. മഹാവജ്രകിരീടാഢ്യേ! സഹസ്രേക്ഷനശോഭിതേ!
വൃത്രപ്രാണൻ ഹരിച്ചൈന്ദ്രി! നാരായണി നമോസ്തുതേ.

19. ദൈത്യഭൂതബലം കൊന്നൊരുഗ്രരൂപേ! മഹാരവേ!
ശിവഭൂതീരുപമൊത്ത നാരായണി നമോസ്തുതേ.

20. ദംഷ്ട്രാവികടഘോരാസ്യേ! ചാമുണ്ഡേ! മുണ്ഡനാശിനി
തലമാലയണഞ്ഞീടും നാരായണി നമോസ്തുതേ.

21. ലക്ഷ്മി! ലജ്ജേ! മഹാവിദ്യേ! ശ്രദ്ധേ! പുഷ്ടേ! സ്വധേ!ധ്രുവേ!
മഹാരാത്രീ! മഹാമായേ! നാരായണി നമോസ്തുതേ.

22. ഗുണാത്രയാത്മികേ! മേധേ! ശിവേ! ഭാരതി! ദൈവമേ!
പ്രസാദിക്ക സമർത്ഥേ! നീ നാരായണി നമോസ്തുതേ.

23. സർവ്വശക്തികളും ചേർന്ന സർവ്വേശേ! സർവ്വരൂപിണി!
നിർഭയം ഞങ്ങളേക്കാക്ക ദുർഗ്ഗാദേവി! നാരായണി നമോസ്തുതേ.

24. കാൽ, കൈ, കണ്ണു, മുഖം, കാതു, മൂക്കെന്നംഗങ്ങളൊക്കെയും
എല്ലാടവും ചേർന്നിടുന്ന നാരായണി നമോസ്തുതേ.

25. സൗമ്യം മുക്കണ്ണണിഞ്ഞൊരീനിന്മുഖം പേടിയൊക്കവേ
തീർത്തിട്ടു ഞങ്ങളേക്കാക്ക കാത്യായിനി നമോസ്തുതേ.

26. ജ്വാലോജ്വലം നിൻ ത്രിശൂലമുഗ്രം സർവാസുരാർദ്ദനം
ഞങ്ങളേ കാക്കണം ഭീതേർഭദ്രകാളി നമോസ്തുതേ.

27. നാദത്താൽദൈത്യവീര്യങ്ങൾ പോക്കുമഗ്ഘണ്ട ഞങ്ങളേ
ദേവി! പാപങ്ങൾ തീർത്തമ്മ മക്കളേപ്പോലെ കാക്കണം.

28. നിങ്കയ്യിൽ മിന്നും വാൾ ദൈത്യവസാസൃക്പങ്കചർച്ചിതം
ശുംഭംതരട്ടേനിങ്കാക്കൽ നമ്രരായ് ഞങ്ങൾ ചണ്ഡികേ!

29. തെളിഞ്ഞുപോക്കുന്നു ഗദങ്ങളെല്ലാം
നിയ്യിഷ്ടകാമങ്ങളെ നൽകിടുന്നു
നിങ്കാൽ പിടിച്ചോർക്കു വരില്ലനർത്ഥം
നിങ്കാൽ പിടിച്ചോരഖിലാശ്രയന്മാർ.

30. ധർമ്മം കൊടുത്തും ദനുജേന്ദ്രനാശം
തന്മെയ്യുനാനാബഹുരൂപമാക്കി
നിയ്യിപ്പൊളിചെയ്തവിധത്തിൽ മറ്റു
ചെയ്യുന്നതാരെൻ ജഗദംബ! ദേവി!

31. വിവേകമേകും ബഹുശാസ്ത്രവേദ
ശ്രേഷ്ഠങ്ങളുള്ളപ്പൊഴുമേറെ വിശ്വം
ഇതെന്റെയെന്നുൾഭ്രമകൂരിരുട്ടിൽ
ചുറ്റിയ്ക്കുമാരിങ്ങിനെ നിയ്യൊഴിഞ്ഞ്

32. വിഷോഗ്രസർപ്പങ്ങ,ളരക്കർ,കള്ള–
ക്കൂട്ടാങ്ങൾ, മാറ്റാർനിര, കാട്ടുതീയ്യ്

മഹാബ്ധിയെന്നുള്ളിവതൻ നടുക്കു
പെട്ടോരെ നീ കാത്തഴൽ തീർത്തിടുന്നു.

33. കാക്കുന്നു വിശ്വം ജഗദീശയാം നീ–
യ്യേന്തുന്നു വിശ്വം ജഗദാത്മികേ! നീ
വിശ്വേശർ കൂപ്പുന്നിതു നിന്നെനിന്നെ–
ബ്ഭക്ത്യാഭജിപ്പോർ ജഗദീശ്വരന്മാർ.

34. കാക്കാശു ഞങ്ങളേ വിരോധിഭയാൽ സദാ നീ
ഹേ ദേവി! ദൈത്യമഥനാലിതു നാൾകണക്കെ
ഉൽപ്പാതപാകഭവവിഘ്നഗണാഘജാലം
ലോകർക്കടച്ചുകളകാതിജവാൽ പ്രസീദ.

35. വിശ്വാർത്തിതീർത്തിടും ദേവി! നമിപ്പോരിൽ പ്രസീദനീ
മുപ്പാരിലുള്ളോർ വാഴ്ത്തും നീ ലോകർക്കേകേണമേ വരം.

ദേവി അരുളിച്ചെയ്തു.

36. വരം തരാം വാനവരേ! നിങ്ങൾക്കെന്തുള്ളു കാമിതം
ലോകോപകാരമായുള്ളോരതു നൽകാം വരിക്കുവിൻ.

ദേവകൾ പറഞ്ഞു.

37. സർവ്വബാധകളേപ്പോക്കമുപ്പാരിന്നഖിലേശ്വരി!
നിന്നാലിതൊന്നുതാൻകാര്യമസ്മദ്വൈരിവിനാശനം.

ദേവി അരുളിച്ചെയ്തു.

38. ഉണ്ടാകുമിരിപത്തെട്ടാംയുഗേ വൈവസ്വതാന്തരേ
വേറെ സുംഭനിസുംഭന്മാരെന്ന ദൈത്യപ്രധാനികൾ.

39. യശോദതന്റെ മക്കളായ് നന്ദവംശേ ജനിച്ചു ഞാൻ
വിൻദ്ധ്യൻകുന്നിലിരുന്നുംകൊണ്ടവരേക്കൊന്നിടും പുന:

40. അത്യുഗ്രരൂപം കൈക്കൊണ്ടു മന്നിൽവന്നിട്ടു പിന്നെയും
വൈപ്രചിത്തമഹാദൈത്യന്മാർകളെക്കുലചെയ്തിടും.

41. ഉഗ്രരാമാവൈപ്രചിത്തദൈത്ത്യരെത്തിന്നുമെന്നുടെ
പല്ലൊക്കെയും ചുവന്നീടും നാരകപ്പൂകണക്കിനെ.

42. പിന്നെയെല്ലാസ്സുരന്മാരും മന്നിടത്തിൽ മനുഷ്യരും
എന്നെസ്സദാരക്തദന്തിയെന്നുചൊല്ലി സ്തുതിച്ചിടും.

43. നൂറാണ്ടു മഴപെയ്യാഞ്ഞു വെള്ളമില്ലാതെ പിന്നെയും
അയോനിജാതയായുണ്ടാം മുനിമാരോർക്കകൊണ്ടു ഞാൻ.

44. മുനീന്ദ്രരെക്കടാക്ഷിക്കും നൂറുകണ്ണുകൾകൊണ്ടു ഞാൻ
പിന്നെശ്ശതാസിയെന്നെന്നെകീർത്തിയ്ക്കും മർത്ത്യരായവർ.

45. വർഷത്തോളം പ്രാണരക്ഷയ്ക്കുണ്ടാമെന്മേനിയിൽപരം
ശാകങ്ങളവയാൽ വിശ്വം ഭരിയ്ക്കും ഞാൻ സുരേന്ദ്രരേ.

46. പ്രസിദ്ധയാകും ഞാൻ ശാകംഭരിയെന്നപ്പോളൂഴിയിൽ
ദുർഗ്ഗമാഖ്യമഹാദൈത്യന്തന്നെയും കൊല്ലുമങ്ങുതാൻ.

47. ഇനിയ്ക്കുണ്ടാം പുകളെഴുന്നാദ്ദുർഗ്ഗാദേവിയെന്നപേർ
പിന്നെയും ഭീമമാംരൂപംഞാൻ കൈക്കൊണ്ടു ഹിമാചലെ.

48. ഭക്ഷിക്കും രാക്ഷസന്മാരെ മുനിരക്ഷൺകാരണാൽ
നമ്രരായ് മുനിമാരെല്ലാമപ്പോളെന്നെ സ്തുതിച്ചിടും.

49. ഭീമാദേവീതിപുകഴുമാനാമംമേഭവിച്ചിടും
എപ്പോൾ മുപ്പാരുബാധിയ്ക്കുമതിയായരുണാഭിധൺ.

50. അപ്പോളസംഖ്യഭ്രമരഭ്രമരാകൃതിപൂണ്ടു ഞാൻ
മഹാദാനവനെക്കൊല്ലും മുപ്പാരിന്റെ ഹിതത്തിനായ്.

51. അപ്പോൾ ഭ്രാമരിയെന്നുംമാംസ്തുതിക്കും ലോകരെങ്ങുമേ
ഈവിധം ബാധയിപ്പാരിന്നെപ്പോളെപ്പോൾ ഭവിയ്ക്കുമോ
അപ്പോളപ്പോൾപിർന്നിട്ടു ചെയ്യുംഞാൻ ശത്രുക്ഷയം.

ഇങ്ങിനെ ശ്രീമാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ നാരായണിസ്തുതി എന്ന
**പതിനൊന്നാമദ്ധ്യായം കഴിഞ്ഞു**
******************

## പന്ത്രണ്ടാമദ്ധ്യായം

************

ദേവി അരുളിച്ചെയ്തു.

1. ആരിസ്തോത്രങ്ങൾകൊണ്ടെന്നെ നിത്യം ഭക്ത്യാസ്തുതിപ്പതും
   അവന്റെ ബാധയെല്ലാം ഞാൻ നശിപ്പിയ്ക്കുമസംശയം.

2. മധുകൈടഭർതന്നന്തം മഹിഷ്യാസുരനാശനം
   നിസുംഭസുംഭവധമെന്നിവ ഭക്ത്യാകഥിക്കിലും.

3. അഷ്ടമീനവമീപിന്നെ വിശേഷിച്ചു ചതുർദ്ദശി
   ഇദ്ദിനങ്ങളിലുൽകൃഷ്ടമെൻ മാഹാത്മ്യം ശ്രവിയ്ക്കിലും.

4. അവർക്കുണ്ടായ്‌വരാപാപമൊട്ടും പാപാലനർഥവും
   ഭവിയ്ക്കയില്ല ദാരിദ്ര്യമിഷ്ടർവേർപെട്ട ദു:ഖവും.

5. വെള്ളക്കുത്താ, യുധം, തിയ്യു, മന്നവൻ, വൈരി, തസ്കരൻ
   ഇവർചെയ്യും ഭയം തെല്ലും ഭവിയ്ക്കില്ലങ്ങൊരിയ്ക്കലും.

6. കല്യാണമാർഗ്ഗം സമ്പൂജ്യമെന്മാഹാത്മ്യമിതുമുത്തമം
   ചൊൽകയും കേൾക്കയുംവേണം സദാ കാമദമാകയാൽ.

7. മഹാമാരിവരുത്തുന്ന സമസ്തോപദ്രവത്തെയും
   എന്മാഹാത്മ്യം നശിപ്പിയ്ക്കും തഥോൽപ്പാതത്രയത്തെയും.

8. എന്നമ്പലത്തിലെങ്ങെന്നും നന്നായിതു പഠിക്കുമോ
   സ്ഥിരമങ്ങെന്റെ സാന്നിദ്ധ്യം സദാ ഞാനതു വിട്ടിടാ.

9. ബലിദാനം, പൂജ, ഹോമം, മഹോത്സവമിവറ്റയിൽ
   ചൊൽകയും കേൾക്കയുംവേണമെൻ ചരിത്രമിതൊക്കെയും.

10. അറിഞ്ഞുമറിയാതേയുമെൻപ്രീതിയ്ക്കെന്തുചെയ്കിലും
    പ്രീതിയോടടതെടുക്കും ഞാൻ വഹ്നിഹോമവുമങ്ങിനെ.

11. വർഷാകാലശരൽക്കാലങ്ങളിന്റെ മഹാർച്ചനം
    ചെയ്യുമ്പോൾ ഭക്തിപൂണ്ടിയ്യെന്മാഹാത്മ്യം കേട്ടിടും നരൻ.

12. സർവ്വഭധകൾ വേർപെത്തു ധനധാന്യസുതാഢ്യനായ്
    മൽപ്രസാദത്തിനാൽ വാഴും ബഹുകാലമസംശയം.

13. ശുഭങ്ങളെന്റെ ജന്മങ്ങൾ മാഹാത്മ്യം യുദ്ധവിക്രമം
ഇവ കേൾക്കുന്ന പുരുഷൻ പോരിൽ നിർഭയനായ്‌വരും.

14. ഏന്മാഹാത്മ്യം കേൾപ്പവർക്കു കല്യാണം ശത്രുസംക്ഷയം
ഇവ വേഗാൽ ഭവിച്ചീടുമുണ്ടാംകുലസമൃദ്ധിയും.

15. ശാന്തികർമ്മങ്ങൾ ചെയ്യുമ്പോൾ ദുസപ്നംകാൺകിലും തഥാ
ഗ്രഹോഗ്രപീഡകളിലുമെന്മാഹാത്മ്യം ശ്രവിയ്ക്കണം.

16. ഉൽപ്പാതങ്ങളുമത്യുഗ്രഗ്രഹപീഡകളും കെടും
മർത്ത്യർ കണ്ടൊരു ദു:സ്വപ്നമുടൻ സുസ്വപ്നമായ്‌വരും.

17. ബാലഗ്രഹങ്ങൾ ബാധിച്ച ബാലന്മാർക്കിതു സൗഖ്യദം
യോഗഛിദ്രേനരന്മാരേക്കൂട്ടിച്ചേർക്കാനിതുത്തമം.

18. ദുഷ്ടന്മാർക്കൊക്കെയും പാരം ബലഹാനിവരുത്തിടും
രക്ഷോഭൂതപിശാചുക്കൾ പഠിച്ചാൽത്താൻ നശിച്ചുപോം.

19. എന്റെ സാന്നിദ്ധ്യമുണ്ടാക്കുമെന്മാഹാത്മ്യമിതൊക്കെയും
ശ്രേഷ്ഠാഗ്ഘ്യഗന്ധകുസുമമധുപദീപപശുക്കളും.

20. ഹോമാഭിഷേകദാനശ്രീവിപ്രഭുക്തികളും പുനഃ
നാനാഭോഗങ്ങളും നൽകി മുടങ്ങീടാതൊരാണ്ടിനാൽ.

21. ഇങ്ങേകും പ്രീതിയുണ്ടാക്കുമിതൊരിക്കൽ പഠിക്കിലും
കേൾക്കിലും, കേൾക്കിലാരോഗ്യംനല്കും പാപങ്ങൾ പോക്കിടും.

22. ഭൂതാദികളിൽനിന്നിട്ടു കാക്കുമെൻജന്മകീർത്തനം
യുദ്ധങ്ങളിൽ ദുഷ്ടദൈത്യനാശനം ചരിതം മമ.

23. കേൾക്കും പുമാന്മാർക്കുണ്ടാകയില്ല ശത്രുകൃതംഭയം
നിങ്ങൾചെയ്തീസ്തുതികളും ബ്രഹ്മർഷീന്ദ്രസ്തവങ്ങളും.

24. ബ്രഹ്മൻചെയ്താസ്തുതികളും നൽകുന്നു ശുഭബുദ്ധിയെ
ശൂന്യമാർഗ്ഗത്തിലോ ദൂരെക്കാട്ടിലോ കാട്ടുതീയ്യിലോ.

25. കള്ളന്മാർതൻ നടുവിലോ പെട്ടാലും പിന്നെ വൈരികൽ
പിടിച്ചാലും, കാട്ടിലാനസിംഹവ്യാഘ്രങ്ങൾ പാഞ്ഞുടൻ.

26. വന്നാലു,മരചൻകോപാൽ വധിയ്ക്കാനായ്വിധിയ്ക്കിലും
കെട്ടിയാലും, സമുദ്രത്തിൽ കപ്പൽ കാറ്റാൽ ചലിയ്ക്കിലും.

27. അതിരൗദ്രരണത്തിങ്കലായുധങ്ങൾ പതിയ്ക്കിലും
സർവ്വോഗ്രബാധകളിലും വേദനാർദ്ദിതനാകിലും.

28. സർപ്പം പിന്നാലെ വന്നാലും മഹാസർപ്പം കടിയ്ക്കിലും
ഈയ്യെൻ ചരിത്രമോർക്കുന്ന മർത്ത്യൻ സങ്കടമുക്തനാം.

29. എൻ പ്രഭാവേന കള്ളന്മാർ സിംഹാദികൾ വിരോധികൾ
എൻ വൃത്തമോർപ്പവൻ തന്റെ ദൂരാൽത്താനോടുമങ്ങിനെ.

30. എന്നുരച്ചാഭഗവതി ചണ്ഡവിക്രമചണ്ഡികാ
മറഞ്ഞാൾ സർവ്വദേവന്മാർ നോക്കിനിൽക്കുമ്പോളങ്ങുതാൻ.

31. യജ്ഞഭാഗം ഭുജിച്ചെല്ലാദ്ദേവന്മാരും രിപുക്ഷയാൽ
സ്വാധികാരങ്ങളേച്ചെയ്താർ പണ്ടത്തേപ്പോലെ നിർഭയം.

32. ദേവലോകാരിയത്യുഗ്രൻസുംഭൻ നിസ്തുല്യവിക്രമൻ
നിസുംഭനിവരെപ്പോരിൽദ്ദേവികൊന്നോരനന്തരം.

33. ശേഷിച്ച ദാനവന്മാരും പാതാളം പൂകിനാരുടൻ
അദ്ദേവിയാം ഭഗവതി നിത്യയാകിലുമങ്ങിനെ.

34. പുനഃ പുനസ്സംഭവിച്ചുകാക്കുന്നു ഭുവനം നൃപ!
അവൾതാനേ ചെയ്തിടുന്നു വിശ്വമോഹോത്ഭവങ്ങളെ.

35. ഭോഗസ്വർഗ്ഗാപവർഗ്ഗങ്ങൾ പൂജിച്ചാലവൾതാൻ തരു
മഹാദേവി മഹാകാളി മഹാമാരീസ്വരൂപിണീ.

36. ഏവമുള്ളവളാൽ വ്യാപ്തമിബ്രഹ്മാണ്ഡം നൃപാഖിലം
ഓരോകാലങ്ങളിൽ ഭുതസൃഷ്ടിസ്ഥിലയങ്ങളെ.

37. നിത്യയായജയായുള്ളോരവൾതാൻ ചെയ്തീടുന്നുതേ
നൽ ക്കാലേലക്ഷ്മിയായ്മർത്ത്യർക്കവൾ താൻ വീട്ടിൽ വൃദ്ധിയെ.

38. നൽകുന്നു, നാശം ചെയ്യുന്നു ദുഷ്കാലത്തിലലക്ഷ്മിയായ്
സ്തുതിച്ചുഭക്ത്യാപുഷ്പാദികൊണ്ടു പൂജിതയാമവൾ.

39. തരുന്നു ശുഭമായ് ധർമ്മബുദ്ധിപുത്രധനങ്ങളെ.

ഇങ്ങിനെ ശ്രീ മാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ ദേവിചരിതമാഹാത്മ്യമെന്ന
**പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.**
******************

## പതിമൂന്നാമദ്ധ്യായം
************

ഋഷി പറഞ്ഞു.

1. രാജൻ! നിന്നോടുചൊന്നേനിദ്ദേവീമാഹാത്മ്യമുത്തമം
വിശ്വംധരിയ്ക്കുമദ്ദേവിതൻ പ്രഭാവങ്ങളിങ്ങിനെ.

2. അവൾ നന്നയ് പ്രസാദിയ്ക്കുന്നവർക്കൊക്കെ മഹാസുഖം
തരുന്നു വിദ്യയേവിഷ്ണുഭഗവന്മായയാമവൾ.

3. അറിവുള്ളങ്ങെയും വൈശ്യൻ തന്നെയും മറ്റുപേരെയും
മോഹിപ്പിയ്ക്കുന്നതവൾതാൻ ത്രികാലങ്ങളിലും തഥാ.

4. അദ്ദേവിയെശ്ശരണമായ് പ്രാപിയ്ക്ക നൃപസത്തമ!
ഭോഗസ്വർഗ്ഗാപവർഗ്ഗങ്ങൾ തരും പൂജിതയാമവൾ.

മാർക്കണ്ഡേയൻ പറഞ്ഞു.

5. എന്നവൻ തന്റെ ചൊൽകേട്ടാമന്നവൻ സുരഥാഭിധൻ
നമിച്ചാൻ വ്രതഭാഗ്യങ്ങളേറീടുന്ന മഹർഷിയെ.

6. പോയരാജ്യത്തിൽ മമതകൊണ്ടു ദുഃഖം വളർന്നുടൻ
തപസ്സിന്നാവൈശ്യനൊത്തുചെന്നു സഹ്യാചലേമുനേ!

7. നദിതൻ പുളിനേവാണു ദേവിയേക്കണുവാനവർ
ദേവീ സൂക്തജപഞ്ചെയ്തു തപസ്സേറ്റം തുടങ്ങിനാർ.

8. ദേവീരൂപത്തെ മൺകൊണ്ടാമണൽത്തിട്ടിൽ ചമച്ചവർ
പുഷ്പതർപ്പണധൂപാഗ്നികളാൽ പൂജിച്ചു ദേവിയെ.

9. ഉള്ളടക്കീയുമൂണ്വിട്ടും ദേവിയേദൃഢമോർത്തവർ
തന്മെയ്യിലെച്ചോരവീഴ്ത്തീട്ടവിടെബ്ബലിനൽകിനാർ.

10. ഉള്ളടക്കീട്ടു സേവിച്ചാർ മുവ്വാണ്ടീവിധമപ്പൊഴേ
പ്രത്യക്ഷമാലോകതായ ചൊന്നാളേറ്റം പ്രസന്നയായ്.

ദേവി അരുളിച്ചെയ്തു

11. കുലോത്തമന്മാരാം നിങ്ങളെന്തിച്ഛിക്കുന്നുവോ നൃപ!
അതെല്ലാമെന്നൊടർത്ഥിപ്പിൻ പ്രസാദാലതു ഞാൻ തരാം.

മാർക്കണ്ഡേയൻ പറഞ്ഞു.

12. അന്യജന്മസ്ഥിരം രാജ്യം വരിച്ചാനുടനേനൃപൻ
ബലാലരിബലംകൊന്നുതൻ നാടിങ്ങും വഴിച്ചുതേ

13. ഉള്ളിൽ സംസാരവൈരാഗ്യം പൂണ്ടൊരാപ്രാജ്ഞവൈശ്യനും
ഞാനെന്റെയെന്നുള്ളസംഗംപോക്കും ജ്ഞാനം വരിച്ചുതേ.

ദേവി അരുളിച്ചെയ്തു

14. ഭൂപ! സ്വരാജ്യമങ്ങയ്ക്കു കിട്ടുമൽപദിനങ്ങളാൽ
രിപുക്കളെക്കൊന്നങ്ങതിളകാതെയുമായ്വരും.

15. മരിച്ചു പിന്നെയും സൂര്യദേവനന്ദനായ്ഭവാൻ
സാവർണ്ണികാഖ്യനുവായ്ഭവിയ്ക്കും വത്സ! ഭൂമിയിൽ.

16. വൈശ്യവര്യ! ഭവാനെന്നിൽനിന്നിച്ഛിച്ച വരത്തെയും
തരുന്നു നല്ലസിദ്ധിയ്ക്കായ് ജ്ഞാനമുണ്ടായ്വരും തവ.

മാർക്കണ്ഡേയൻ പറഞ്ഞു.

17. ഇച്ഛിച്ചവരമീവണ്ണമവർക്കേകി മഹേശ്വരീ
അവരാലുടനേഭക്ത്യാസ്തുതയായി മറഞ്ഞുതേ.

18. ഏവം വരം ദേവിയോടുവാങ്ങി ക്ഷത്രിയപുംഗവൻ
സുരഥൻ സൂര്യസുതനായ് സാവർണ്ണിമനുവായ്വരും.

19. [ഇതുസുരഥനൃപന്റെ ഭക്തിയോഗം
പറയുക കേൾക്കുക ഭക്തിയോടുചെയ്താൽ
വിഷമഹൃദയശോകമറ്റു വാഴും
സുഖമൊടു വിണ്ണിലുമിങ്ങുമാമനുഷ്യൻ.

20. സമാധിവൈശ്യന്റെ സമാധിയോഗം
സമാധിയോടൊത്തനിശം പഠിച്ചാൽ
സമാധിഭംഗം വരികില്ലവന്നു
സമാധിയാൽസ്സൽഗ്ഗതിയാം മരിച്ചാൽ.

21. ഭഗവതിയുടെയോരീവൃത്തമൊക്കെ ശ്രവിച്ചാൽ
വിഗതകലിയവന്നങ്ങെത്തുമേ നിത്യമോക്ഷം
അമലപരമമാദ്യം നിത്യമാമാപ്പദത്തിൽ
ഭ്രമരഹിതമനസ്സായൊക്കുവാൻ തക്കമുണ്ടാം.]

ഇങ്ങിനെ ശ്രീ മാർക്കണ്ഡേയപുരാണത്തിൽ
ദേവീമാഹാത്മ്യത്തിൽ സുരഥവൈശ്യവരലാഭമെന്ന
**പതിമൂന്നാമദ്ധ്യായം കഴിഞ്ഞു.**
******************

**ദേവീമാഹാത്മ്യം സമാപ്തം**
******************